൧൯൦൨–൩ ൧൦൭൭

പുസ്തകം ൧൧] മിഥുനം [ലക്കം ൩

# മലങ്കരെ
# ഇടവകാപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുതു".
(മാർ പൌലൂസ).

## സംഗതിവിവരങ്ങൾ.

## ൧൯൦൨—൧൦൭൭

| സുറിയാനി (തമ്മൂസ്) | ഇംഗ്ലീഷ (ജൂലായി / ആഗസ്റ്റ്) | മലയാളം (കർക്കടകം) | ആഴ്ച | വിശേഷ ദിവസങ്ങൾ. |
|---|---|---|---|---|
| ൧ | ൧൪ | ൩൦ | തി | |
| ൨ | ൧൫ | ൩൧ | ചൊ | |
| ൩ | ൧൬ | ൧ | ബു | ൩. നു- മാർതോമ്മാശ്ലീഹായുടെ [illegible]ോനൊ. |
| ൪ | ൧൭ | ൨ | വ്യാ | |
| ൫ | ൧൮ | ൩ | വെ | |
| ൬ | ൧൯ | ൪ | ശ | |
| ൭ | ൨൦ | ൫ | ഞാ | ൭. നു- പെന്തിക്കുസ്തിക്കു പിമ്പു [illegible] ഞാ. |
| ൮ | ൨൧ | ൬ | തി | |
| ൯ | ൨൨ | ൭ | ചൊ | |
| ൧൦ | ൨൩ | ൮ | ബു | |
| ൧൧ | ൨൪ | ൯ | വ്യാ | |
| ൧൨ | ൨൫ | ൧൦ | വെ | |
| ൧൩ | ൨൬ | ൧൧ | ശ | |
| ൧൪ | ൨൭ | ൧൨ | ഞാ | ൧൪. നു- പെന്തക്കുസ്തിക്കുപിമ്പു [illegible] ഞാ. |
| ൧൫ | ൨൮ | ൧൩ | തി | ൧൫. നു- മാർ കുറിയാക്കോസി[illegible]യും മാതാവിന്റെയും മാർ അബെഹാ[illegible]യുടെയും അവരോടു കൂടെ ഉണ്ടായി[illegible]ന്ന പരിശുദ്ധന്മാരുടെയും ഓർമ്മ. |
| ൧൬ | ൨൯ | ൧൪ | ചൊ | |
| ൧൭ | ൩൦ | ൧൫ | ബു | |
| ൧൮ | ൩൧ | ൧൬ | വ്യാ | |
| ൧൯ | ൧ | ൧൭ | വെ | |
| ൨൦ | ൨ | ൧൮ | ശ | |
| ൨൧ | ൩ | ൧൯ | ഞാ | ൨൧. നു- പെന്തിക്കുസ്തി പിമ്പ [illegible] ഞാ. |
| ൨൨ | ൪ | ൨൦ | തി | |
| ൨൩ | ൫ | ൨൧ | ചൊ | |
| ൨൪ | ൬ | ൨൨ | ബു | |
| ൨൫ | ൭ | ൨൩ | വ്യാ | |
| ൨൬ | ൮ | ൨൪ | വെ | |
| ൨൭ | ൯ | ൨൫ | ശ | |
| ൨൮ | ൧൦ | ൨൬ | ഞാ | ൨൮. നു- പെന്തിക്കുസ്തിക്കുപിമ്പു [illegible] ഞാ. |
| ൨൯ | ൧൧ | ൨൭ | തി | |
| ൩൦ | ൧൨ | ൨൮ | ചൊ | |
| ൩൧ | ൧൩ | ൨൯ | ബു | |

# മലങ്കര ഇടവകപത്രിക



പുസ്തകം ൧൧]    ൧൯൦൨    ഹ്സീറൊൻ    [ലക്കം ൬


മംഗളം.

ഉല്പന്നടത്തഖലരന്നകടം ചുവന്ന-
കല്പായമഞ്ഞുതരമേമാട്ടുകൊട്ടുതത്തേറം,
കെല്പോടുട്ടത്തവിലസുന്നമഹേശനെന്നെ.
യുഷ്പ്പവിൽവന്നുഴകളേചന്നഹിളങ്ങിടട്ടെ.

നടകൽ വക്കി.

## മാർ യാക്കോബിന്റെ കുർബ്ബാനക്രമം.

സുറിയാനിസഭയിൽ ഉപയോഗിച്ചുവരുന്ന പല കുർബ്ബാനക്രമങ്ങളിൽവച്ചു ഏറ്റവും പുരാതനമായിട്ടുള്ളതും പ്രധാനമായിട്ടുള്ളതും മാർ യാക്കോബിന്റെ ക്രമമാകുന്നു. ഇതു നമ്മുടെ കർത്താവിന്റെ സ്വർഗ്ഗാരോഹണ ശേഷം തന്റെ സഹോദരൻ എന്നു വിളിക്കപ്പെട്ടുന്ന മാർ യാക്കോബ ശ്ലീഹാ ആദ്യമായി ചൊല്ലിയ ക്രമമെന്നാണ വിശ്വസിക്കപ്പെട്ടുന്നതു. അന്നു മുതൽ യെറുശലേം ഇടവകയിലും അന്ത്യോഖ്യാ സിംഹാസനത്തിന്റെ കീഴും ഈ ക്രമം പ്രധാനമായി ഉപയോഗിച്ചുവരുന്നു. നമുക്കും അതു പ്രധാനമായിട്ടുള്ളതെന്നു മാത്രമല്ലാ, ഒരു പട്ടക്കാരൻ പുത്തൻ കുറുബാന ചൊല്ലുന്നതു ഈ ക്രമമായിരിക്കണമെന്നു നിർബ്ബന്ധം ഉണ്ടു. അതുകൂടാതെ പ്രധാന പെരുനാളുകൾക്കും മറ്റും ഈ ക്രമം ഉപയോഗിക്കണമെന്നും വച്ചിട്ടുണ്ടു. ഇത്ര പ്രധാനമായതും അപ്പോസ്തോല കാലത്തോടു തൊട്ടുനില്ക്കുന്നതുമായ ഈ ക്രമത്തെക്കുറിച്ചു ഒരു ജ്ഞാനം ആവശ്യമാകയാൽ അല്പം പ്രസ്താവിക്കുവാൻ വിചാരിക്കുന്നു.

പഴയ അന്ത്യോഖ്യാ ഇടവകയിൽ ഉൾപ്പെട്ടവരായി ഇപ്പോൾ യാക്കോബായക്കാരും ഗ്രീക്കുകാരും ഈ ക്രമം ഉപയോഗിച്ചുവരുന്നുണ്ടു. കൽക്കെദോനിയാ സൂനഹദോസിൽവച്ചു ഈ രണ്ടു കൂട്ടരും ഭിന്നിച്ചു അന്നു മുതൽ അന്യോന്യം ഐക്യതയും സംബന്ധവും ഇല്ലാതെയാണിരിക്കുന്നതു. യാക്കോബായക്കാർ നിത്യമായിട്ടെന്നപോലെ ഈ ക്രമം ഉപയോഗിക്കുന്നു. ഗ്രീക്കുകാർ ഈ ക്രമം വല്ലപ്പോഴും എന്നാൽ പതിവായി ഉപയോഗിച്ചുവന്നു എങ്കിലും പിന്നീടു അവർ കുസ്തന്തിനോപ്പോലിസിലെ ഗ്രീക്കു ക്രമം നടപ്പാക്കിയതിനാൽ മാർ യാക്കോബിന്റെ ക്രമം ഈ സ്ഥിതിയിൽ അവരിൽ സാധാരണയല്ല. എങ്കിലും

ആണ്ടിൽ ഒരിക്കൽ മാർ യാക്കോബിന്റെ പെരുനാൾ ദിവസം ഈ
ക്രമം മാത്രം ഉപയോഗിക്കണമെന്ന അവർ നിർബ്ബന്ധമായി വച്ചി
ട്ടുണ്ട. അവർ അതു ഗ്രീക്കു ഭാഷയിലാണ ഉപയോഗിക്കുന്നതു. പ
തിനൊന്നാം നൂററാണ്ടിൽ ആമ്മിദിലെ യാക്കോബായ മെത്രാൻ ബ
സ്ലീബി ഈ ക്രമത്തിന്റെ ഒരു വ്യാഖ്യാനം എഴുതിയിട്ടുണ്ട. ആറാം
നൂററാണ്ടിൽ ജീവിച്ചിരുന്ന യോഹന്നാൻ മാറൊൻ ഈ ക്രമത്തെക്കു
റിച്ചു അതു അപ്പൊസ്തൊലകാലംമുതൽ ഉള്ളതെന്നും യാക്കോബശ്ലീ
ഹാ അതിന്റെ ഗ്രന്ഥകർത്താവാണന്നും സാക്ഷിച്ചിരിക്കുന്നു.

ഗ്രീക്കുകാരായ ഗ്രന്ഥകർത്താക്കളും ഈ ക്രമത്തിന്റെ പ്രാചീ
ന ഉത്ഭവത്തെ സാക്ഷിക്കുന്നു. പന്ത്രണ്ടാം നൂററാണ്ടിൽ തീയൊദോ
ർ ബൽസാമ്മൊൻ എന്ന ഗ്രീക്കു പാത്രിയർക്കീസും അലക്സന്ത്രിയാ
യിലെ ഗ്രീക്കുപാത്രിയർക്കീസായിരുന്ന മർക്കൂസും യാക്കോബശ്ലീഹായി
ൽ നിന്നുള്ള ഇതിന്റെ ഉത്ഭവത്തെ സാക്ഷിച്ചിരിക്കുന്നു. ഒമ്പതാം
നൂററാണ്ടിൽ ചാർൽസ എന്ന ചക്രവർത്തി റാവന്നായിലെ പട്ടക്കാർക്ക
യച്ച ഒരു ലേഖനത്തിൽ "യെരുശ്ലേമിൽ അപ്പൊസ്തൊലനായ യാ
ക്കോബിന്റെ കൃതിയായ കുറുബാനതക്സാ ഉപയോഗിച്ചുവന്നു" എ
ന്നു എഴുതിയിരിക്കുന്നു. ൬൯൧-ൽ ത്രുല്ലൊ എന്ന സ്ഥലത്തു കൂടിയ
ഒരു സഭായോഗത്തിലെ മുപ്പത്തിരണ്ടാം കാനോനായിൽ മാർ യാ
ക്കോബിന്റെ ക്രമത്തിന്റെ പ്രാചീനത്വത്തിനു ബലമായ ഒരു സാ
ക്ഷി അടങ്ങിയിരിക്കുന്നു. ആ യോഗത്തിൽ കൂടിയ ൨൨൭ എപ്പി
സ്കോപ്പന്മാർ കുറുബാനയിൽ വീഞ്ഞിനോടു കൂടി വെള്ളവും ചേർക്കണ
മെന്നുള്ള പ്രമാണത്തെ അർമ്മനായക്കാർ ത്യജിച്ചതിനെ ആക്ഷേപി
ച്ചു നിയമം ഉണ്ടാക്കിയപ്പോൾ അതിനു അവർ ലക്ഷ്യമായി പറഞ്ഞി
രിക്കുന്നതു എന്തെന്നാൽ: "യെറുശ്ലേമിന്റെ സിംഹാസനം ആദ്യം ഭ
രിച്ച നമ്മുടെ കർത്താവിന്റെ സഹോദരൻ യാക്കോബും ലോകമെ
ങ്ങും കീർത്തിമാനായിരിക്കുന്ന കേസറിയായുടെ ബസെലിയോസും ശു
ദ്ധമാന കുറുബാനയുടെ രഹസ്യം അവരവർ എഴുതപ്പെട്ട ക്രമങ്ങളി
ൽ നമ്മെ ഭരമേല്പിച്ചിട്ടുണ്ട".

മേൽ പറഞ്ഞ ലക്ഷ്യങ്ങളാൽ, മാർ യാക്കോബിന്റേതായി ഒ
രു ക്രമം അപ്പൊസ്തൊല കാലംമുതൽ ഉണ്ടായിരുന്നു എന്നു യാക്കോ
ബായ പിതാക്കന്മാരും ഗ്രീക്കു പിതാക്കന്മാരും ഒരുപോലെ സാക്ഷി
ക്കുന്നതായി കാണാം. എന്നാൽ ഈ രണ്ടു വർഗ്ഗങ്ങൾക്കും ഈ പേരിൽ
ഓരൊ ക്രമം ഇന്നും ഉണ്ടുതാനും. ഇവ തമ്മിൽ താരതമ്യപ്പെടുത്തി
യാൽ ഭാഷാരീതി അനുസരിച്ചു നിസ്സാരങ്ങളായ ചില വാക്കുഭേദമ
ല്ലാതെ വ്യത്യാസങ്ങൾ ഒന്നുമില്ല. ൪൫൧-ൽ കൽക്കെദോനിയാ സുന്ന
ഹദോസിൽവച്ചു ഈ രണ്ടു വർഗ്ഗക്കാരും തമ്മിൽ ഭിന്നിച്ചു. അന്നുമുതൽ
അന്യോന്യസംസർഗ്ഗവും ഐക്യതയും കൂടാതെയും പരസ്പരം മതവി
പരീതികളായി വിചാരിച്ചും നില നില്ക്കുന്നു. ആ സ്ഥിതിക്കു ഇങ്ങി
നെ ഒരു ക്രമം ഗ്രീക്കുകാരിൽനിന്നു യാക്കോബായക്കാരൊ യാക്കോബാ
യക്കാരിൽനിന്നു ഗ്രീക്കുകാരൊ പിൻകാലത്തു പകർത്തിയതാണെന്നു

ചാൎപ്പാൻ പാടില്ല. മാർ യാക്കോബിന്റേതായി ഒരു ക്രമം ൪൦൦-ാമാണ്ടിനു മുമ്പു സഭയിൽ ഉണ്ടായിരുന്നു എന്നും സഭകൾ തമ്മിൽ പിരിഞ്ഞശേഷവും അവ രണ്ടുകൂട്ടരും ഉപയോഗിച്ചുവരുന്നു എന്നല്ലാതെ അന്യഥാ അനുമാനിക്കുവാൻ പാടില്ല. അതിനാൽ എത്ര ചുരുങ്ങിയ ഒരു കാലക്കണക്കു സങ്കല്പിച്ചാലും ക്രിസ്താബ്ദം ൪൦൦-നു മുമ്പു ഈ ക്രമം സഭയിൽ നടപ്പുണ്ടായിരുന്നു എന്നും പിൻകാലത്തെ സൃഷ്ടിയല്ലെന്നും സ്പഷ്ടമാകുന്നു. ആ കാലത്തോടു അടുത്ത നൂറ്റാണ്ടിടയ്ക്കു ജീവിച്ചിരുന്ന ആളുകൾ ഈ ക്രമത്തിന്റെ ഉൽഭവം യാക്കോബശ്ലീഹായ്ക്കു ആരോപിക്കുന്ന ലക്ഷ്യങ്ങൾ ഇരിക്കുമ്പോൾ അതിന്റെ പഴക്കം ഇതിലും അധികമാണെന്നു നിൎണ്ണയിപ്പാൻ ഒട്ടും പ്രയാസമില്ല.

ഇതു കൂടാതെ തുലോം പ്രാചീന കയ്യെഴുത്തു പുസ്തകങ്ങൾ യൂറോപ്പിലെ കാഴ്ചബംഗ്ലാവുകളിൽ സൂക്ഷിക്കപ്പെട്ടിട്ടുണ്ടു. ഇവയെ അന്യോന്യം പരിശോധിച്ചു റെവറണ്ടു വില്യം പാൽമർ എന്ന മഹാൻ എഴുതിയിട്ടുള്ള പ്രബന്ധത്തിൽ ഈ ക്രമത്തിന്റെ ആരംഭം മുതൽ "പിതാവായ ദൈവത്തിന്റെ സ്നേഹവും ഏകജാതനായ പുത്രന്റെ കൃപയും ശുദ്ധമുള്ള റൂഹായുടെ സംബന്ധവും സഹവാസവും നിങ്ങൾ എല്ലാവരോടുംകൂടെ ഉണ്ടായിരിക്കട്ടെ" എന്നുള്ള ഒന്നാമത്തെ റുശ്മാ വരെ ഒരു ഭാഗമായും ഈ റുശ്മാ മുതൽ അവസാനം വരെ രണ്ടാം ഭാഗമായും തിരിച്ചിരിക്കുന്നു. ഇതിൽ ഒന്നാം ഭാഗം പല പ്രാചീന ഗ്രന്ഥങ്ങൾ പരിശോധിച്ചതിൽ ഒന്നുപോലെ ഇരിക്കുന്നില്ലെന്നും മേൽപ്പറഞ്ഞ റുശ്മായ്ക്കു മുമ്പുള്ള രണ്ടുമൂന്നു പ്രാൎത്ഥന മുതലെ യോജിപ്പു കാണുന്നുള്ളു എന്നും ഈ സാക്ഷി അഭിപ്രായപ്പെട്ടിരിക്കുന്നു. അതു വാസ്തവമാണ. എന്തുകൊണ്ടെന്നാൽ യാക്കോബിന്റെ ക്രമം ആരംഭിക്കുന്നതു കൈകസ്തൂരി എന്ന സാധാരണ പറയാറുള്ളടം മുതൽക്കാണ. അതിനു മുമ്പുള്ള മുഖവുരകൾ ഒക്കയും പിന്നീടു കൂട്ടിച്ചേൎത്തതാണെന്നു നാമും സമ്മതിക്കുന്ന കാൎയ്യമാണ. പ്രാചീന ഗ്രന്ഥങ്ങൾ തമ്മിൽ വ്യത്യാസമുണ്ടെന്നു പറയുന്നതു ഈ ഭാഗത്തു മാത്രമാണ. റുശ്മാ മുതൽ അവസാനം വരെയുള്ള ഭാഗങ്ങൾ എല്ലാ കയ്യെഴുത്തുകളിലും യോജിച്ചിരിക്കുന്നു എന്നു ആ സാക്ഷി പറയുന്നു. ഈ രണ്ടാം ഭാഗത്തിന്റെ യോജിപ്പു പ്രാചീന ഗ്രന്ഥങ്ങളെ താരതമ്യപ്പെടുത്തീട്ടു മാത്രമല്ല, ഈ ക്രമത്തെക്കുറിച്ചു പൂൎവ്വ പിതാക്കൾ എഴുതിയിട്ടുള്ള അനേകം വ്യാഖ്യാനങ്ങളിലും വ്യവസ്ഥപ്പെട്ടതാമെന്നു അദ്ദേഹം സമ്മതിക്കുന്നു.

ഗ്രീക്കു തക്സാകളുടെ പ്രാചീന കയ്യെഴുത്തുകളെ പരിശോധിച്ചതിലും ഇതുപോലെ അല്പാല്പമായ ചില വ്യത്യാസങ്ങൾ കണ്ടിട്ടുണ്ടെന്നു മാത്രമല്ല, കുസ്തന്തീനോപോലസിൽ നടപ്പുള്ള ഗ്രീക്കുതക്സായുടെ സംപ്രദായത്തോടു അനുരൂപപ്പെടുത്തുവാൻ ആവശ്യപ്പെട്ട ചില മാറ്റങ്ങളും അവർ വരുത്തീട്ടുണ്ടെന്നു കണ്ടിരിക്കുന്നു.

യാക്കോബിന്റെ തക്സായിലെ ചില പ്രധാന പ്രാൎത്ഥനകളെയൊ ക്രിയകളെയൊ സംബന്ധിച്ചു ചില പ്രാചീന ഗ്രന്ഥകൎത്താക്കൾ ചില സൂചനകൾ തന്നിട്ടുണ്ടു. അവയെ തക്സായിലെ വാചക

ങ്ങളോടും മററും കൂട്ടിനോക്കിയാൽ ശരിയായി കാണാമെന്നു മേൽപ്പ
റഞ്ഞ സാക്ഷ്യ പറയുന്നു. കൽക്കെദോനിയാ സൂനാദോസിനു വളരെ
കാലം മുമ്പ ജീവിച്ചിരുന്ന മാർ ഈവാനിയൊസ ക്രിസൊസ്തൊം എ
ഴുതിയിട്ടുള്ള കൃതികളിൽ യാക്കോബിന്റെ ക്രമത്തിലെ ചില ഭാഗങ്ങ
ളെ എടുത്തുപറകയും സൂചിപ്പിക്കയും ചെയ്തിട്ടുള്ളതിൽ അതിൽ മരിച്ച
വരുടെ ഓൎമ്മയും അവൎക്കു വേണ്ടിയുള്ള പ്രാൎത്ഥനയും ഉണ്ടായിരുന്നു
എന്നു പറയുന്നു. മാർ ഈവാനിയൊസിന്റെ കാലത്തിനു മുമ്പ ജീ
വിച്ചിരുന്ന മാർ അപ്രെമിന്റെ ഗ്രന്ഥങ്ങളിലും ഈ ക്രമത്തിലെ ചി
ല ഭാഗങ്ങൾ എടുത്തുപറയുന്നുണ്ടു അവയും ഇപ്പൊഴത്തെ തക്സാ
യോടു അനുരൂപമായിരിക്കുന്നു. ൩൫൦-ാമാണ്ടിടയ്ക്കു ജീവിച്ചിരുന്ന
യെറുശലേമിലെ കൂറിലൊസിന്റെകൃതികളും ഇതിനെ പിന്താങ്ങുന്നു.
ഇങ്ങനെ പരസ്പരം അകന്ന ദേശങ്ങളിലും കാലങ്ങളിലും ജീവിച്ചിരു
ന്ന തീയൊഡൊറെററ, യെറൊം, അപ്രെം, ക്രിസൊസ്തൊം. മുതലാ
യ മഹാന്മാർ യാക്കോബിന്റെതായി ഒരു കുറുബാന തക്സായെ
വായിച്ചിരുന്നു എന്നും അവയെല്ലാം ഒരെ രീതിയിൽ ഇരുന്നിരുന്ന
വയായിരുന്നു എന്നും ഈ കാലത്തു നടപ്പുള്ള തക്സായൊടു അവരു
ടെ വൎണ്ണന യോജിക്കുന്നു എന്നും തിട്ടപ്പെടുത്തിയിരിക്കുന്നു. ഇങ്ങനെ
പലപ്രകാരമുള്ള തെളിവുകളെയും രേഖകളെയും പരിശോധിച്ച
ശേഷം യാക്കോബിന്റെതായി ഇപ്പോൾ നടപ്പുള്ള കുറുബാന തക്
സായൊടു മിക്കവാറും അനുരൂപമായ ഒരുക്രമം ആ പേരിൽ നാലാം
നൂററാണ്ടിലൊ മൂന്നാം നൂററാണ്ടിലൊ മാത്രമല്ല രണ്ടാം നൂററാണ്ടി
ൽ കൂടെ ഉണ്ടായിരുന്നതായി വിചാരിപ്പാൻ ന്യായമുണ്ടെന്നു മിസ്റ്റർ
പാൽമർ അനുമാനിച്ചിരിക്കുന്നു. രണ്ടാം നൂററാണ്ടിൽ ഉണ്ടായിരുന്നു
എന്നുള്ളടത്തൊളം രേഖയുള്ള സ്ഥിതിക്കു ഒന്നാം നൂററാണ്ടിൽ ഇല്ലാ
ന്നു വിചാരിപ്പാൻ പാടില്ല. എന്തെന്നാൽ ൧.ം ൨.ം നൂററാണ്ടിൽ ക്രി
സ്തീയ ഗ്രന്ഥകൎത്താക്കൾ ചുരുക്കമെന്നല്ല മിക്കവാറും ഇല്ലെന്നുതന്നെ പ
റയാവുന്നതിനാൽ ഒന്നാം നൂററാണ്ടിൽ ലക്ഷ്യം ഇല്ലാത്തതു ആശ്ചൎയ്യ
മല്ല അതുകൊണ്ടു ഈ ക്രമം ഒന്നാം നൂററാണ്ടിൽ ഇല്ലായിരുന്നു എന്നു
വിധിപ്പാനും പാടില്ല. നേരെമറിച്ചു അടുത്ത നൂററാണ്ടിലെ ലക്ഷ്യങ്ങ
ളിൽ ഈ ക്രമത്തെ യാക്കൊബിന്റെതായി പേർ കൊടുത്തിരിക്കുന്ന
തു വിചാരിക്കുമ്പോൾ അന്നൊതന്നെ മാർ യാക്കൊബിന്റെ ക്രമമാ
യി ഇതിനെ വിചാരിച്ചുവന്നു എന്നു സ്പഷ്ടമാകുന്നു.

ഇപ്പോൾ മൂഢതയാണെന്നും നവീകരിക്കെണ്ടതാണെന്നും നവീ
കരണക്കാർ തീരുമാനിച്ചിരിക്കുന്ന ഒരു കുറുബാനതക്സായുടെ ഉത്ഭ
വം ഇപ്രകാരമാണ. നാനാ കുറുബാനക്രമങ്ങളുടെയും ഉത്ഭവങ്ങളെ
യും ചരിത്രങ്ങളെയും പഠിച്ച ഒരു അംഗ്ലിയാപാദ്രിയുടെ അഭിപ്രായ
മാണ മേൽ ചുരുക്കത്തിൽ ചേൎത്തിരിക്കുന്നതെന്നു വായനക്കാർ ഓൎക്ക
ണം. ഇത്രത്തൊളം പഴക്കമുള്ളതും ശുദ്ധ ശ്ലീഹായാൽ എഴുതപ്പെട്ടതു
മായ ക്രമം ഇന്നത്തെ ദുരാത്മാവുകൊണ്ടു പരിശൊധിച്ചപ്പൊൾ സ
ൎവ്വത്ര അബദ്ധങ്ങളാണെന്നു കണ്ടിട്ടു ഇതാ നവീകരണക്കാർ യഥെഷ്ടം

വെട്ടുകയും തിരുത്തുകയും ചെയ്തിരിക്കുന്നു. ഇതിൽ മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥനകളും കുൎബാന ഒരു ബലിയാണെന്നും പാപമോചനത്തിനാണെന്നുമുള്ള വാചകങ്ങളും ഉണ്ടു, അവ ദുരാത്മാവിനു യോജിക്കുന്നില്ല, അതുകൊണ്ടു തക്സാ തെറ്റിപ്പോയി, എന്നാണ ഈ ഭോഷന്മാരുടെ വിചാരം. അതിലെ മരിച്ചവൎക്കുവേണ്ടിയുള്ള ക്രമം അടങ്ങിയിട്ടുണ്ടെന്നു നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന സഭാപിതാവായ ക്രിസോസ്റ്റോം (ഈവാന്യോസ്) സാക്ഷിക്കുന്നു അതിനാൽ മൎദെനിലെ യാക്കോബായക്കാർ അതിൽ ഒന്നും കൂട്ടിച്ചേൎത്തിട്ടില്ലെന്നു കാണാം. വേദത്തിനു വിരോധമായ വല്ല വാചകവും അതിൽ ഉണ്ടെങ്കിൽ അതു കൎത്താവിന്റെ സഹോദരനായ യാക്കോബശ്ലീഹായിൽ നിന്നുത്ഭവിച്ചതാണ. അതു അദ്ദേഹത്തിനു വേദഅറിവിൽ ഉണ്ടായിരുന്ന "അജ്ഞാനം" കൊണ്ടുണ്ടായതായിരിക്കാം. അദ്ദേഹത്തെ കുറ്റം വിധിപ്പാൻ ഞങ്ങൾക്കു ധൈൎയ്യമില്ല.

ചുരുക്കി പറഞ്ഞാൽ ഈ പുസ്തകത്തിൽനിന്നു ഒരു വള്ളിയോ വിസൎഗ്ഗമൊ മാറ്റുന്നവന്റെ പേർ ജീവന്റെ പുസ്തകത്തിൽനിന്നു മായിച്ചുകളയുമെന്നുള്ള ശാപം ഇതിനെ തിരുത്തുന്നവരെയും സംബന്ധിക്കയില്ലയൊ എന്നു സംശയിക്കുന്നു.

---

## പെന്തിക്കുസ്തിയും

## "ഹൈമ്മൊന്തൊസൊ" (അത്ഭുതമായൊരു കുഴൽക്കണ്ണാടി)യും.

പെന്തിക്കുസ്തി കഴിഞ്ഞിട്ടു ഇപ്പോൾ രണ്ടു മൂന്നു ആഴ്ചവട്ടങ്ങൾ ആയിരിക്കുന്നു. ആ ദിവസം നമുക്കു എത്രയും ആനന്ദമുള്ള ഒരു ദിവ്യ ദിവസമായിരുന്നു എന്നതിനു സംശയമില്ലാ. നമ്മിൽ മിക്കപേരും ആ ഭാഗ്യത്തിൽ ഏറെക്കുറെ പങ്കു കൊള്ളുകയും ചെയ്തിരിക്കണമെന്നു ആശിക്കുന്നു.

പ്രിയരെ! ശുദ്ധ മാമോദീസായിൽ ആദ്യം നാം പ്രാപിച്ചതായ ദിവ്യപ്രകാശം, ഹൃദയമാകുന്ന വിളക്കിന്റെ ക്ലാവുകൊണ്ടും, എണ്ണയാകുന്ന നീതിപ്രവൃത്തികളുടെ ക്ഷാമം കൊണ്ടും, മങ്ങി മങ്ങി, കെട്ടു കെട്ടില്ലാ എന്നുള്ള പടുതിയിൽ ഇരിക്കെ; പുതുതാക്കി പ്രസന്നതയുള്ള നക്ഷത്ര തേജസ്സോടെ ശോഭിപ്പിക്കത്തക്കവണ്ണം മേലിൽ നിന്നു പ്രകാശങ്ങളുടെ പിതാവിൽനിന്നു ഇറങ്ങുന്നതായ റൂഹായുടെ മിന്നുന്ന രശ്മിയിൽനിന്നു നാം നമ്മുടെ വിളക്കിനെ പകൎത്തി കത്തിച്ചിട്ടുണ്ടോ എന്നു തന്നത്താൻ ആലോചിക്കാം.

അന്നു മേലിൽനിന്നു ഇറങ്ങിയതായ വിശുദ്ധ റൂഹാ കൌതുകമായിരിക്കുന്ന രശ്മികളാൽ ചുറ്റപ്പെട്ടതായി നമ്മുടെ ഹൃദയത്തിന്റെ മദ്ധ്യത്തിൽ ഈ സമയവും കുടിയിരിപ്പുണ്ടോ. പലകാൎയ്യത്തിൽ ശ്രദ്ധവയ്ക്കാതെ നല്ലവണ്ണം കുറെ നേരം ഒന്നു സൂക്ഷിച്ചു നോക്കുക. ഉണ്ടെങ്കിൽ അതു നമ്മെ ദൈവസന്നിധിയിലോട്ടു മുമ്പിലത്തേതിനെക്കാൾ അടുത്തിരിക്കുന്ന സോപാനപടിയിലേക്കു കരേറുമാറാക്കിട്ടും ഉണ്ടായിരിക്കണം. ഇല്ലായെന്നു നമ്മുടെ മനസ്സാക്ഷി മറുത്തുപറയുന്നുണ്ടെങ്കിൽ ഇതാ നാം സകല മനുഷ്യരിലും അരിഷ്ടന്മാരത്രെ.

ആ വിലയേറിയ മാണിക്യത്തെ നാം പ്രാപിച്ചിട്ടില്ലെങ്കിൽ അടങ്ങിയിരിപ്പാൻ വരട്ടെ. നിശ്ചയിക്കപ്പെട്ട ദിവസം കഴിഞ്ഞുപോയി എന്നുവച്ചു നിരാശപ്പെടാതെ നമ്മുടെ തകൎന്ന ഹൃദയത്തിൽ നിന്നു ഒഴുകുന്ന കണ്ണുനീരിൻ ഉറവയുടെ ശക്തിയാൽ നാം ഈ അവസരത്തിൽ തന്നെ നേടിക്കൊള്ളണം. അവധി കഴിക്കയും അരുതു.

പക്ഷെ ആ ദിവസത്തിൽ അതിനെ നാം ആസ്വദിച്ചിട്ടുണ്ടെങ്കിൽ ഇത്രവേഗം

നമ്മുടെ അന്ധകാരപ്രവൃത്തികളാൽ അതിന്റെ അതിശോഭിതമായിരിക്കുന്ന പ്രഭാ-
പമുള്ള കാന്തിയെ മങ്ങൽ നിറമാക്കിതീർത്തുവൊ. ആത്മാവിനെ കെടുത്തുകളയരുതെ-
ന്നു ശ്ലീഹാ പറഞ്ഞിട്ടുള്ളതു മറന്നുപോയൊ. ഇനിയും നമ്മുടെ തന്നിഷ്ടം പ്രവൃത്തി-
പ്പാൻ അനുവാദമില്ലാ. നാം ചെയ്തുകൊണ്ടതു മതി. ഇനി ആ പാപ ഇമ്പങ്ങളി-
ൽ ക്ഷണനേരമെങ്കിലും രസിപ്പാൻ സംഗതി വരരുതു. നാം ദൈവത്തിന്റെ ആ-
ലയം ആകുന്നുവെന്നും ദൈവത്തിന്റെ ആത്മാവ നമ്മിൽ വസിപ്പാനുള്ളതാകുന്നെ-
ന്നും നാം അറിയാതിരിക്കരുതു.

പരിശുദ്ധാത്മാവ നമ്മിൽ വാസം ചെയ്യുന്നതു നാം അറിയാതിരിക്കുന്നതു മേ-
ലിൽനിന്നു ഇറങ്ങുന്നതിനെ നാം കാണായ്കയാലാകുന്നു. ഉയരത്തിൽ നിന്നും വരു-
ന്ന വിശുദ്ധ റൂഹായെ കാണുന്നതിനു നമ്മുടെ ഈ കണ്ണുകൾക്കു ഭാരമാകുന്നു. അ-
സാദ്ധ്യവുമത്രെ. അതു നമ്മുടെ അടുക്കൽ നിന്നു ദൂരത്തല്ലെങ്കിലും നമ്മുടെ കാഴ്ചയി-
ൽ എത്തുപെടുന്നില്ലാ. ഒരു കുഴൽ കണ്ണാടികൊണ്ട അതിനെ കാൺമാൻ കഴിയുമൊ
എന്നു പരീക്ഷിക്കാം. കാർത്തികക്കൂട്ടങ്ങളെയും ചെവ്വാ മുതലായ നക്ഷത്രങ്ങളുടെ
സ്ഥാപനത്തെയും വലിപ്പത്തെയും കണ്ടറിഞ്ഞിട്ടുള്ള കുഴൽ കണ്ണാടികൾ നോക്കി-
കൊണ്ടിരിക്കുന്നവൻ ഇതിനെ കാൺമാൻ സാധിക്കാത്തതുകൊണ്ട നിരാശയായി-
രിക്കുന്നു. എന്നാൽ നാം നിരാശപ്പെട്ടിട്ടു കാര്യമില്ലാ. ഇതാ കുരുടന്മാരെ നിങ്ങൾ
കൈകളെ കൊട്ടുവീൻ. നിങ്ങൾ സന്തോഷംകൊണ്ട നൃത്തം ചെയ്വീൻ. നിങ്ങൾക്കു
അനിത്യമായ ഭൌമ്യകാഴ്ചകളെ കാൺമാൻ കഴിയായ്കകൊണ്ട നിങ്ങൾ ക്ഷീണി-
ക്കേണ്ടാ. നിത്യമായിരിക്കുന്നവർ ലോകമഹിമയെക്കുറിച്ചു ആശിക്കപ്പെടുന്നവയുടെ
വസ്തുതയേയും കാണപ്പെടാത്തകാര്യങ്ങളുടെ മനോനിശ്ചയത്തെയും സ്വരൂപത്തെ-
യും അതിന്റെ സകല മഹിമയോടെയും ഭംഗിയോടെയും കണ്ണാടിയിൽ എന്ന-
പോലെ അല്പമറവായി കാണിക്കുന്നതായൊരു കുഴൽകണ്ണാടി കോടാകോടി പവ-
ൻ ഇതിനു വില മതിയാകയില്ലാ. മഹച്ഛക്തികൾ ഒരുമിച്ചു തങ്ങളുടെ മാളികകൾ-
ക്കു ഒന്നുമാത്രം വാങ്ങികൊടുക്കേണമെന്നു അവർ ആഗ്രഹിച്ചാലും അതിനു വില
കൊടുപ്പാൻ വകയില്ലായ്കകൊണ്ട അങ്ങിനെ ആഗ്രഹിക്കുന്ന കാര്യം പണ്ടെതന്നെ
അവരിൽനിന്നു ദൂരമായിരിക്കുന്നു. ലോകം മുഴുവനും ഇതിനു വില പറവാൻ മതി-
യാകാത്തതുകൊണ്ട രാജാധിരാജാവായിരിക്കുന്ന ദൈവത്തിൽനിന്നു ആവശ്യപ്പെടു-
ന്ന ദരിദ്രന്മാർക്കും കൂടെയും ഇതു സൌജന്യമായി നൽകപ്പെടുന്നു. ഈ കുഴൽകണ്ണാ-
ടി തന്നെ അദൃശ്യമായ വസ്തുവാകയാൽ അതുതന്നെ നമ്മുടെ നിരൂപണയിൽ എ-
ത്രയും വിസ്മയ വിഷയമായി പ്രതിബിംബിക്കുന്നു. ഈ കുഴൽ കണ്ണാടി ആത്മ-
സ്വരൂപിയാകയാൽ അതിനെ പെരുമാറുന്ന കൈകളും കണ്ണുകളും ആത്മമയമുള്ളതാ-
യിരിക്കണം.

പ്രിയരെ! ജീവന്റെ തുറമുഖത്തേക്കു നാം കപ്പലുകളിൽ യാത്ര ചെയ്യാനുള്ളവ-
രാകയാൽ നമുക്കെല്ലാവർക്കും ("ഹെമ്മൊനൂസൊ") അല്ലെങ്കിൽ വിശ്വാസം എന്ന പേ-
രായ കുഴൽകണ്ണാടിയും ഓരോന്നു എടുത്തുകൊള്ളാം. നമ്മുടെ ജഡമാകുന്ന ആവി-
കപ്പലിൽ പാപകടലാകുന്ന ലോകത്തിൽ കൂടി ഓടിച്ചുകൊണ്ടിരിക്കുന്നു. ഇതിനു
ആവികൊടുക്കുന്നതു അധരങ്ങളിൽനിന്നുള്ള എരിവേറിയ പ്രാർത്ഥനയാകയാൽ ക-
പ്പലിന്റെ വേഗത പ്രാർത്ഥനയുടെ ശക്തിയെ ആശ്രയിച്ചിരിക്കുന്നു.

അതാ നോക്കുവീൻ സമുദ്രത്തിൽ ദൂരെ ഒരു കര കാണപ്പെടുന്നു. നമ്മുടെ കു-
ഴൽകണ്ണാടിയുടെ സഹായത്താൽ അതിനെ നാം നല്ലവണ്ണം സൂക്ഷിക്കാം. സമുദ്രതീ-
രത്തുനിന്നും അല്പം കഴിയുമ്പോൾ വെളുക്കുന്നപോലെ ഒരു ചെറിയ മല കാണ-
പ്പെടുന്നു. ഇതാ ആ കാഴ്ച വളരെ ദുഃഖകരമായ കാഴ്ചതന്നെ. അയ്യൊ എന്റെ ഹൃദ-
യം അതിനോട്ടു ആകൃഷിക്കപ്പെടുന്നു. അവിടെ മൂന്നു കുരിശുകൾ കാണപ്പെടുന്നു നടു-
വിലത്തെ കുരിശിന്മെൽ ആണികളിൽ തറക്കപ്പെട്ടുകിടക്കുന്ന ശരീരം അതിക്ഷീണ-
തയുള്ളതെങ്കിലും സൌമ്യപ്രകാശമുള്ളതാകയാൽ ഇത്രയും ദൂരെ നിന്നാലെയും തെ-
ളിവായി കാണാം. സ്നേഹിതാ! ആ മല ഗോഗുൽത്തായും ആ തൂക്കപ്പെട്ടുകിടക്കുന്ന
ആൾ ദൈവപുത്രനായ മ്ശിഹാതമ്പുരാനും അല്ലയൊ. നമ്മുടെ പാപങ്ങൾക്കുവേ-
ണ്ടി ഈഷാർത്ഥമായി ശിക്ഷ ഏറ്റു പിതാവിനോടു നമ്മെ ഐകമത്യപ്പെടുത്തുന്നതിന-
ത്രെ താൻ ഈ വിധം ആയിതീർന്നു. ഹാ! തന്റെ സ്നേഹം എത്ര എത്ര വലിയതു.
തന്റെ തല ഒരുവശത്തോട്ടു ചാഞ്ഞുകിടക്കുന്നു. തന്റെ തലയിലെ മുൾക്കിരീടത്തി-
ൽ നിന്നും, രക്തം ഒലിച്ചു തന്റെ സൌമ്യമുഖവും താടിയും മേഘശ്ചവനത്തിന്റെ
ഇടയിൽകൂടി പ്രകാശിച്ചുവരുന്ന സൂര്യനെപോലെ ശോഭിക്കുന്നു. തന്റെ കൈക-
ളിൽനിന്നും കാലുകളിൽനിന്നും വിലാവിൽനിന്നും രക്തം തുള്ളി തുള്ളിയായി വീഴ-

ന്നതു വെളിക്കു തന്നാൽ സ്വർണ്ണ നദിപോലെ ഒഴുകുന്നതു കണ്ടാൽ മനമിളകാത്തവർ ഉണ്ടാകയില്ല. [illegible] നീ പ്രാർത്ഥിക്കുന്ന സമയം നിന്റെ നാശപ്പണമായ തന്റെ കഷ്ടാനുഭവത്തിൽ ചേർത്തുകൊൾക. പഞ്ചഭൂതങ്ങൾപോലും തങ്ങളുടെ സ്രഷ്ടാവിന്റെ കഷ്ടാനുഭവത്തിലും സ്വാഭാവികത്തിന്നപ്പുറമായിരിക്കുന്ന തന്റെ മരണത്തിലും പ്രലാപിക്കുന്നു.

പ്രിയരെ! നമുക്കു ഇനിയും വളരെ കാണപ്പെടുവാനുണ്ട എന്നു കുഴൽക്കണ്ണാടിയിൽ കൂടെ സൂക്ഷിക്കാം. ഇതാ തന്റെ തിരുശരീരം ഇറക്കിക്കൊണ്ടുപോയി ഒരു പുതിയ കല്ലറയിൽ വയ്ക്കുന്നതു കാണുന്നുണ്ടല്ലൊ. ത്രിലോകങ്ങൾ എങ്ങും വ്യാപിച്ചിരിക്കുന്ന നീതിയുടെ സൂര്യൻ ഇടുങ്ങിയതായ ഒരു ചെറിയ കല്ലറയിൽ അന്ധകാരത്തിൽ വയ്ക്കപ്പെട്ടിരിക്കുന്നു. എന്റെ ശത്രുവെ എനിക്കു വിരോധമായി ജയസന്തോഷപ്പെടണ്ട. ഞാൻ വീഴുമ്പോൾ ഞാൻ എഴുന്നേല്ക്കും അത്രയുമല്ല. ഞാൻ അന്ധകാരത്തിൽ ഇരിക്കുമ്പോൾ യഹോവാ എനിക്ക പ്രകാശമായിരിക്കയും ചെയ്യും എന്നുള്ള ദീർഘദർശനം തന്നിൽ നിവൃത്തിക്കപ്പെടുന്നു. മുദ്രയിടപ്പെട്ടിരിക്കുന്നതിന്നകവും കാണ്മാൻ കഴിയുന്നതായ ഈ കുഴൽക്കണ്ണാടി കിട്ടിയതു വളരെ ഭാഗ്യം തന്നെ. നോക്കുവിൻ അഗ്നിമയന്മാരായ പ്രകാശമുള്ള രണ്ടു ദൈവദൂതന്മാർ മേലിൽനിന്നു ഇറങ്ങി അത്ഭുതമായി, കല്ലറയുടെ അകത്തു കിടക്കുന്ന തങ്ങളുടെ ഉടയവന്റെ അടുക്കലേക്കു ചെല്ലുന്നു. അവർ തന്റെ ഇടവും വലവും വിറയലോടെയും വിസ്മയത്തോടെയും നിന്നുകൊണ്ടു, ഹാ! മനുഷ്യവർഗ്ഗത്തോടുള്ള നമ്മുടെ യജമാനന്റെ സ്നേഹത്തിന്റെ അത്യന്തി ഇത്രയുമൊ, കഠോര ചെന്നായികളുടെ കയ്യിൽ തന്റെ ശത്രുജനങ്ങൾക്കുവേണ്ടി തന്നെത്താൻ ഏല്പിച്ചുകൊടുത്ത ദൈവത്തിന്റെ കുഞ്ഞാടല്ലയൊ ഇത് എന്നിപ്രകാരമുള്ള വിസ്മയ വിചാരത്തോടെ മുഖത്തോടു മുഖം സൂക്ഷിക്കുന്നു.

ചെമ്മൊന്ത്രസായാകുന്ന കുഴൽക്കണ്ണാടി അല്പം മേലോട്ടുയർത്തി നോക്കുക. അതാ, ഉയരത്തിൽനിന്നു ഒരു പ്രകാശമുള്ള കതിർ കീഴോട്ടു ചിന്തുന്ന അതിൽകൂടെ ഒരു മാലാഖാ വരുന്ന വരവു കണ്ടാൽ എന്തോ ഒരു പുതിയ സന്തോഷവാർത്ത മേലിൽ നിന്നു കൊണ്ടുവരികയൊ എന്നു തോന്നും. ശൌര്യവീരന്മാരായ പടയാളികൾ പോലും ഞെട്ടി നിലംപരിശായി വീഴത്തക്കവണ്ണം ആ ദൂതൻ കല്ലറയുടെ വാതുക്കൽ ഇറങ്ങി കല്ലുരുട്ടി നീക്കുമ്പോൾ ഇതാ ജയവീരനെപ്പോലെ പ്രസന്നതയുള്ള കതിരുകളാൽ തന്റെ ദിവ്യ മുഖപ്രസാദം വിളങ്ങിച്ചുകൊണ്ടു മ്ശീഹാ കബറിൽ നിന്നും ഉയിർത്തുവരുന്നതു കണ്ടാറെ ആ ദൂതൻ തന്നെ സാഷ്ടാംഗം വന്ദിച്ചു.

ഇനിയും ഒലിവു പർവ്വതത്തിന്റെ മുകളിൽ ബെതാന്യാ ഗ്രാമത്തിന്റെ സമീപെയുള്ള കുന്നിന്മെൽ തന്റെ വാത്സല്യമുള്ള ശ്ലീഹന്മാരോടു യാത്ര പറഞ്ഞുകൊണ്ടു നില്ക്കുന്ന നമ്മുടെ രക്ഷിതാവിനെ സൂക്ഷിക്കാ. ഹാ. വീണുപോയ നമ്മുടെ വർഗ്ഗത്തെ എഴുന്നെല്പിച്ചു തന്റെ സ്വർഗ്ഗീയ ഭവനത്തിലേക്കു നമ്മെയും കൂടെ കൊണ്ടുപോകുവാൻ വേണ്ടി ആകാശം ചായിച്ചു ഇറങ്ങിവന്നു. മുപ്പത്തിമൂന്നു സംവത്സരം പരിശുദ്ധമുള്ള തന്റെ തൃക്കാലുകളാൽ അശുദ്ധമുള്ളതായ ഭൂമിയിൽ വിശന്നു ദാഹിച്ചു ഉറക്കമൊഴിഞ്ഞും വ്യസനിച്ചും നടന്നതു നമ്മെ സ്വർഗ്ഗീയ പട്ടണത്തിന്റെ പൊൻനിറമായ പാതയിൽകൂടെ നടത്തുന്നതിനുവേണ്ടിയെന്നു വിചാരിക്കുക. ഈ പാപകടലാകുന്ന ലോകത്തിൽ നാഥനില്ലാത്ത പൈതങ്ങളെപ്പോലെയും ഇടയനില്ലാത്ത ആടുകളെപോലെയും യഹൂദന്മാരായ ക്രൂര ചെന്നായികളുടെ ഇരയ്ക്കായി വിട്ടേച്ചുപോകുമെന്നുവച്ചു ഭയപരവശരായി പരിഭ്രമിക്കുന്ന തന്റെ ശിഷ്യന്മാരെ (പെന്തിക്കുസ്തിയെക്കുറിച്ചു) വിശുദ്ധ റൂഹാ ആയ ആശ്വാസപ്രദനെക്കുറിച്ചുള്ള വാഗ്ദത്തംകൊണ്ടു ആനന്ദിപ്പിക്കുന്നു, തന്റെ മാധുര്യമുള്ള മൊഴികളും കൌതുകമുള്ള പുഞ്ചിരിയും കണ്ടാൽ കണ്ണിമക്കാതെ നോക്കുന്നതിനെ തോന്നു.

ഇതാ, തന്റെ ശ്ലീഹന്മാരെ അനുഗ്രഹിച്ചുകൊണ്ടു മേലോട്ടു ഉയർന്നുകൊണ്ടു ചിറകുകൾ കൂടാതെ ആകാശത്തിലേക്കു മന്ദഗതമായി കരേറിപോകുന്ന മനുഷ്യൻ പുത്രനെ സ്വർഗ്ഗീയ സൈന്യങ്ങൾ സന്തോഷജയഭേരി മുഴക്കി തങ്ങളുടെ തങ്കവർണ്ണമായ ചിറകുകളാൽ ആഘോഷിച്ചു സ്വാഗതം പാടുന്നതിനെ സൂക്ഷിച്ചു കണ്ടുകൊണ്ടു ശ്ലീഹന്മാർ അതിസന്തോഷത്താൽ ആർപ്പു വിളിച്ചുപോകുന്നു. സൂറിയോത്തായോടുകൂടെ ആകൽക്കുറസായും കൂട്ടരും ലജ്ജയോടെയും അടക്കികൂടാത്ത വ്യസനത്തോടെയും മാറത്തു അടിക്കുന്നു.

നമ്മുടെ വീണ്ടെടുപ്പുകാരൻ മേൽ മണ്ഡലങ്ങളിലേക്കു ഉയരുന്നതിന്റെ പി

ന്നാലെ നമ്മുടെ കുഴൽകണ്ണാടിയിൽകൂടി നാം ചെന്നുചേരുവാനുള്ള പട്ടണത്തെ മറവായിട്ടെങ്കിലും ഒന്നുകണ്ടുകഴിയും. തന്റെ പിന്നാലെതന്നെ സൂക്ഷിക്കുന്നുവെങ്കിൽ ഈ സമയം സ്വർഗ്ഗീയവാതിൽ തന്റെ എഴുന്നെള്ളത്തിലേക്കു വിസ്താരമായി തുറന്നിട്ടിരിക്കുന്നതിനാൽ നല്ലപോലെ കാണാമെന്നുതോന്നു.

ഇമ്പമായ അതിമനോഹര കാഴ്ച!! സൂര്യതേജസ്സിനെ തൃണതുല്യമാക്കിക്കളയത്തക്കവണ്ണം എരിഞ്ഞു പ്രകാശിക്കുന്ന കാന്തിയേറിയ അതിന്റെ ഉന്നതമായ മതിലുകളും, കണ്ണഞ്ചുമാറു വിദ്യുല്ലതപോലെ തിളങ്ങി വിളങ്ങുന്നതായ പടിവാതുക്കൽനിന്നു കീഴോട്ടുള്ള പത്മരാഗതുല്യമായ കൌതുകമുള്ള നടകളിൽ അവിടവിടെ നക്ഷത്രചിഹ്നങ്ങളോടുകൂടിയ സൌരഭ്യ പുഷ്പഫലതകളുടെ അവർണ്ണനീയ ഭംഗിയും, പരമശില്പാശാരിയുടെ കൈവേലയായി, നവരത്നങ്ങൾ ഇടയിട്ടു പല നിറത്തിൽ ശോഭിച്ചുകൊണ്ടിരിക്കുന്ന തങ്കമയമായിരിക്കുന്ന പടിവാതിലിന്റെ പുരോഭാഗേ ഇടവും വലവുമുള്ള വിചിത്ര പതനങ്ങളിന്മേൽ സൂര്യനെപോലെ മുഖവും, രത്നങ്ങൾപോലെ കാൽകരങ്ങളും അഗ്നിജ്വാല ധരിച്ചവരും ചിറകുകൾ മഴവില്ലുപോലെ വർണ്ണാലങ്കാരമുള്ളവരുമായ കാവല്ക്കാരായ ദൈവദൂതന്മാരുടെ നിലയും കണ്ടാൽ എത്ര കൌതുകം! അനുഗ്രഹിക്കത്തക്ക പട്ടണം. ഇതാ നാം ഭൂമിയിൽ അതികേമമായി കരുതിയിരുന്ന രാജകൊട്ടാരങ്ങൾ കുപ്പമാടം പോലെയും മതിക്കപ്പെടുന്നില്ല.

പിന്നെയും ഒരു മുഴക്കസ്വരം ഇടവിടാതെ പടിവാതിലിന്നടുക്കെ കേൾക്കപ്പെടുന്നു. കമ്പി ആപ്പീസുകളിലെ ശബ്ദംപോലെ തോന്നുന്നു, അവിടെക്കു പലസ്ഥലത്തുനിന്നും എണ്ണിക്കൂടാതവണ്ണം കമ്പികൾ കൂട്ടി ഇണച്ചിരിക്കുന്നതും കാണാം. കുഴൽകണ്ണാടിയിൽ കൂടെ കമ്പികളുടെ പിന്നാലെ നമ്മുടെ നോട്ടം തിരിക്കുക. അതാ കമ്പികൾമിക്കതും പറുദൈസായിൽ ചെന്നുചേരുന്നതായും അവിടെനിന്നും ആ ഭൂമിയിലേക്കു പോന്നിരിക്കുന്നപ്രകാരവും കാണുന്നു. കമ്പികളുടെ അന്തരംഗസ്ഥാനവും അദൃശ്യത്തെ ആപ്പീസുകളും; ഭൂമിയിലും പിന്നീടു പറുദൈസായിലുമായിട്ടും ഭൂമിയിൽനിന്നുള്ളതിൽ മിക്കതും പറുദൈസായിൽകൂടി കടന്നു സ്വർഗ്ഗീയ പടിവാതിലേക്കു പോകുന്നപ്രകാരവും പ്രത്യക്ഷപ്പെടുന്നു.

എന്നാൽ ഇനിയും ആ പ്രസന്നതയുള്ള പട്ടണത്തിന്റെ ഉൾഭാഗം പുറത്തുള്ള കാഴ്ചകളിൽ നിന്നു എത്ര അധികം മനോഹരമായി വ്യത്യാസമുള്ളതായിരിക്കണം. അതു മനുഷ്യ നാവുകളുടെ വർണ്ണനയിൽ നിന്നും അപ്പുറമായി ഉന്നതത്തിൽ മറപ്പെട്ടിരിക്കുന്നതാകുന്നു.

പടിവാതിലിന്നു പുറത്തോട്ടു അകത്തുനിന്നും ഏറിയ വെള്ളങ്ങളുടെ ഇരച്ചിൽപോലെയും ഭൂവാസികളുടെ കേൾവിയെ വിസ്മയമായി ആകർഷിക്കുന്നതായും എത്രയും ഇമ്പനാദമുള്ള ദൈവദൂതന്മാരുടെ സ്തുതിയുടെ ശബ്ദം കേൾക്കപ്പെടുന്നു. പിന്നെ ഇതാ സ്വർഗ്ഗീയ പട്ടണത്തിന്റെ വീഥി അതിപ്രസന്നതയുള്ള പളുങ്കുപോലെയും ഇരുവശങ്ങളിലുമുള്ള തങ്കവർണ്ണമായി അംബരത്തിന്റെ ശോഭപോലെ വിളങ്ങുന്നതായി കാന്തിയേറിയ ഉന്നത മണ്ഡപങ്ങളിൻ പുരോഭാഗേകൂടി അങ്ങോട്ടുമിങ്ങോട്ടും വിവിധ വർണ്ണാകാരമുള്ള നക്ഷത്രഖചിതങ്ങളായുള്ള വമ്പിച്ച ആർക്കുകളും അത്യുന്നതങ്ങളുടെ മഹിമാസനത്തിൽനിന്നും ഇടം വലം രണ്ടു നിരയായി, അഗണ്യന്മാരായ ദൈവദൂതന്മാർ തങ്ങളുടെ വൃന്ദങ്ങളുടെ വലിപ്പ ചെറുപ്പമനുസരിച്ചുനിന്നുകൊണ്ടു സ്വർഗ്ഗീയമണ്ഡലം മന്ദ്രനാദമായി കൌതുകത്തോടെ മുഴങ്ങത്തക്കവണ്ണം സ്തുതി പാടിക്കൊണ്ടിരിക്കുന്നതും, വർണ്ണിച്ചുകൊൾവാൻ നിവൃത്തിയില്ലാത്തവണ്ണം അതിവിസ്മിത ശോഭിതമായിരിക്കുന്ന സർവ്വശക്തന്റെ സിംഹാസനത്തിൻ വലഭാഗത്തിൽ ഏക ജാതനായ ദൈവ പുത്രൻ പ്രഭാത രശ്മി പോലെ സൌന്ദര്യ രൂപനായി നമ്മുടെ ഹൃദയങ്ങളെ അതിശക്തിയോടെ ആകർഷിക്കുമാറു ലോകത്തിന്റെ പാപത്തിന്നു വേണ്ടി സ്നേഹത്തോടെ കൈക്കൊണ്ടിട്ടുള്ള തന്റെ അഞ്ചു ആണിപഴുതുകളെയും വഹിച്ചുകൊണ്ടു മനുഷ്യവർഗ്ഗത്തിന്നുവേണ്ടി മദ്ധ്യസ്ഥത പറയുന്നപ്രകാരം ഇരിക്കുന്നതും, പരിശുദ്ധറൂഹാ പിതാവിൽനിന്നും പുറപ്പെട്ടു ഭൂമിയിൽ വസിക്കുന്ന ശുദ്ധിമാന്മാരുടെമേൽ അതിശീഘ്രമായി ഇറങ്ങി അവരെ ശുദ്ധീകരിച്ചുകൊണ്ടിരിക്കുന്നതും ന്യായവിധിയുടെശേഷം തന്റെ ശുശ്രൂഷക്കാർക്കും തെരിഞ്ഞെടുക്കപ്പെട്ടവർക്കും തന്റെ മഹത്വത്തിൻ വലഭാഗത്തു ഇരുന്നുകൊണ്ടു എന്നന്നേക്കുമായി തന്നെയും തന്റെ പിതാവിനെയും ശുദ്ധമുള്ള റൂഹായെയും സ്തുതിച്ചു മഹത്വപ്പെടുത്തുന്നതിന്നുമായി, നവരത്ന ശോഭിതമായ അനേകായിരം അലംകൃത സ്വർണ്ണസിംഹാസനങ്ങളോടുംകൂടെ അധിക വീതിവിസ്താരമുള്ളതായി

കണ്ണാടിന്റെ പ്രഭയാൽ പട്ടാപ്പകൽ പോലെ വിളങ്ങി പ്രകാശിച്ചുകൊണ്ടിരിക്കുന്നൊരു വിരുന്നുഭവനം തന്റെ വലഭാഗത്തു ഒഴിച്ചിട്ടിരിക്കുന്നതായും, പട്ടണമെങ്ങു സന്തോഷവും ആനന്ദവും നിറഞ്ഞു കവിഞ്ഞൊഴുകുന്നതായും കണ്ണാടിയിൽകൂടെ കാണപ്പെടുന്നതായ ആ മഹൽകാൎയ്യങ്ങളുടെ വൎണ്ണിക്കാവതല്ലാത്ത വിസ്മയം ഓൎക്കുമ്പോൾ ഹൈമെമ്മോന്ത്രൊസൊ എന്നപേരായ അത്ഭുതമായ കുഴൽകണ്ണാടി കിട്ടെണമെങ്കിൽ പെന്തിക്കൊസ്തി ദിവസം നമ്മിലേക്കു അയക്കപ്പെട്ട പരിശുദ്ധ റൂഹായെ ആദരവോടുകൂടെ നമ്മുടെ ഹൃദയത്തിന്റെ മദ്ധ്യത്തിൽ മരണപൎയ്യന്തം വരെ മുദ്രിക്കപ്പെട്ട പ്രാൎത്ഥനകളാലും നമ്മുടെ ശക്തിക്കുതക്കവണ്ണം ദൈവത്തെ പ്രസാദിപ്പിക്കുന്നതിനാലും അധിവസിപ്പിച്ചുകൊള്ളേണ്ടതാണ്.

(തുടരും)

---

## മലങ്കരെ സുറിയാനി സുവിശേഷസംഘം

ഈ സംഘത്തിന്റെ തല്ക്കാലികാവസ്ഥയെയും സുവിശേഷവേല നടത്തുന്നതിനു സംഘക്കാൎക്കുള്ള ആഗ്രഹത്തെയും, സത്യവിശ്വാസ പരിപാലകമായ പുസ്തകങ്ങളും സംഘവകയായി ആത്മീയവിഷയങ്ങളെമാത്രം വാദിക്കുന്ന ഒരു മാസികാപുസ്തകവും അച്ചടിച്ചുനടപ്പാക്കണമെന്നുള്ള ആവശ്യത്തെയും സംഘത്തിന്റെ ഉന്നതിക്കുവേണ്ടിയിരിക്കുന്ന സംഗതികളെയും മറ്റും സൂചിപ്പിച്ചു സംഘക്കാരുടെവകയായി കഴിഞ്ഞ ലക്കം പത്രികയോടുകൂടെ അയച്ചിരുന്ന അപേക്ഷാപത്രം എല്ലാവരും കാണുന്നതിനു ഇടയായിരിക്കുമെല്ലോ. അതുമൂലം സ്വല്പമായ ചില സഹായങ്ങളും ലഭിക്കാതിരുന്നിട്ടില്ലാ. എന്നാൽ ഈ സംഘത്തിന്റെ ൧൭-ാമത്തെ സാധാരണ യോഗം ഈ മാസം ൧൧-ാം നു- പകൽ നാലു മണിക്കു വന്ദ്യ ദിവ്യശ്രീ മലങ്കരെ മല്പാൻ ബ. വട്ടശ്ശേരിൽ ഗീവറുഗീസു കത്തനാർ അവർകളുടെ അദ്ധ്യക്ഷതയിൻകീഴ് മാർ ദിവന്നാസ്യോസു സിമ്മനാരി ഹോളിൽ കൂടിയിരുന്നു. സാമാജികന്മാരും കേൾവിക്കാരുമായി പല മഹാന്മാരും ക്ഷണമനുസരിച്ചു വന്നിട്ടുണ്ടായിരുന്നു. വേദപുസ്തകവായനയും മിനിറ്റസ് വായനയും കഴിഞ്ഞശേഷം സംഘത്തിലെ ഒരു സാമാജികനായ ദിവ്യശ്രീ പി. റ്റി. ഗീവറുഗീസു ശെമ്മാശ്ശൻ അവർകൾ ഭരമേറ്റിരുന്നപ്രകാരം ഒരു പ്രസംഗം എഴുതി വായിക്കയുണ്ടായി. അതിന്റെ ചുരുക്കം സുവിശേഷവേലയെന്നതു ആത്മാക്കളെ ആദായപ്പെടുത്തുന്നതിനു പിശാചുക്കളുമായുള്ള ഒരു യുദ്ധമാകുന്നെന്നും, ക്രിസ്തീയ ജീവിതത്തിൽ ആദ്യാവസാനത്തോളവും ഈ യുദ്ധമുണ്ടെന്നും പുറജാതികളുമായുള്ള യുദ്ധത്തിൽ "ഭയപ്പെടരുതു ഉറപ്പും ധൈൎയ്യവും ഉള്ളവനായിരിക്ക" യെന്നു ദൈവം യോശുവായോടു കല്പിച്ചതുപോലെ "നിങ്ങളുടെ ഹൃദയം ചഞ്ചലപ്പെടരുതു, നിങ്ങൾ വിഷാദിക്കയുമരുതു എന്നു നമ്മോടും കല്പിക്കുന്നു എന്നും പരീക്ഷകളെ ജയിക്കുന്നതിനു ധൈൎയ്യം വേണമെന്നും അതിനു എപ്പേസ്യക്കാരോടു വിശുദ്ധ അപ്പോസ്തോലൻ ഉപദേശിക്കുന്ന ആത്മീയ ആയുധങ്ങൾ പിടിച്ചുകൊള്ളണമെന്നും പുറമെ ഓരോരുത്തരും സുവിശേഷവേല നടത്തുന്നതുപോലെതന്നെ അകമെ നല്ല ദൃഷ്ടാന്തക്കാരായിരിക്കേണമെന്നും മറ്റും ആയിരുന്നു.

സംഘസംബന്ധമായ ആലോചനയിൽ പ്രസംഗങ്ങളും വിശ
ദോപദേശങ്ങളും അടങ്ങുന്നതായി ൧൨- പെയിജിൽ കുറയാതെ
രു പത്രം ചിങ്ങമാസത്തോടുകൂടെ അച്ചടിച്ചു പരസ്യപ്പെടുത്തണമെ
ന്നും ഒററ പ്രതിക്കു ഒന്നും സ്ഥിരവരിക്കാൎക്കു ആണ്ടിനു ഏഴും ചക്രം വ
ലയായിരിക്കേണമെന്നും തൽകാലം ആണ്ടിൽ ൩- പ്രതിയും പിന്നീ
പത്രത്തിന്റെ പ്രചാരവും വരവു ചിലവു അനുസരിച്ചു വൎദ്ധന
വരുത്തിക്കൊള്ളാമെന്നു തീരുമാനിച്ചു അഗ്രാസനരവൎകളും മലയ
ള മനോരമ പത്രാധിപർ കണ്ടത്തിൽ വറുഗീസു മാപ്പിള അവൎകളു
ഇടവകപ്പത്രിക പത്രാധിപർ ഇ. എം. ഫീലിപ്പോസ അവൎകളും ടി.
സിമ്മനാരിയിലെ ഹെഡ്മാസ്റ്റർ മുതലായി എല്ലാ മാസ്ററരന്മാ
പത്രസംബന്ധമായും മററും എല്ലാ കാൎയ്യങ്ങളിലും യഥാശക്തി സഹ
യിക്കാമെന്നു ധൈൎയ്യപ്പെടുത്തിയിരിക്കകൊണ്ടു സംഘക്കാർ അവരെ
ടു വളരെ നന്ദിയുള്ളവരായിരിക്കുന്നു. പത്രത്തിന്റെ പേരു മിക്കവ
റും തീരുമാനിച്ചിരിക്കുന്നതു സുറിയാനി സുവിശേഷകൻ എന്നാണ
അനന്തരം പ്രാൎത്ഥനയോടുകൂടെ യോഗം പിരിഞ്ഞു.

ആകയാൽ സ്ഥിരമായി പത്രവരിക്കാരാകുവാൻ മനസ്സുള്ളവർ
തങ്ങളുടെ പേരുവിവരം മുൻകൂട്ടി അറിവു തരണമെന്നും ലേഖന
എഴുതുവാൻ കഴിവുള്ളവർ ആത്മീയ പ്രസംഗങ്ങളും ഉപദേശങ്ങളു
മെയവുണ്ടായി അയച്ചു തരണമെന്നും അപേക്ഷിക്കുന്നു.

വൈദീക അറിവും പുസ്തകപരിജ്ഞാനവും ഇല്ലാത്തവരായ ഞ
ങ്ങൾ ഒരു മഗസിൻ പുറപ്പെടുവിപ്പാൻ ഉദ്യമിക്കുന്നതു ബലഹീനരാ
യ ഞങ്ങളുടെ അയോഗ്യത വെളിപ്പെട്ടാലും പത്രവായനക്കാൎക്കു അതു
മൂലം ലഭിക്കാവുന്ന ഗുണവും ആത്മീയ ഉണർവും ഉണ്ടാകണമെന്നു
ള്ള ഉദ്ദേശത്തിന്മേലാകുന്നു. കടലാസുവില അച്ചടിക്കൂലി തപാൽ ചി
ലവു മുതലായതിനു യാതൊരു മൂലധനവും കണ്ടിട്ടല്ലാ പത്രം നടത്തു
ന്നതിനു ഇപ്പോൾ ഞങ്ങൾ ആരംഭിക്കുന്നതു. "ബലവാന്മാരായ നാം
നമ്മെതന്നെ പ്രസാദിപ്പിക്കാതെ ബലഹീനന്മാരുടെ ബലഹീനത
യെ വഹിപ്പാൻ നമുക്കു ന്യായമാകുന്നു" എന്നു വിശുദ്ധ അപ്പോ
സ്തോലൻ കല്പിക്കുന്നതുപോലെ കഴിഞ്ഞ തവണത്തെ ഞങ്ങളുടെ
അപേക്ഷപത്രത്തിന്റെ ഉദ്ദേശ്യം അനുസരിച്ചു മനസ്സും താല്പൎയ്യവും
ഉള്ള എല്ലാ മഹത്തുക്കളുടെയും സഹായം ഉണ്ടാകുമെന്നു ആശിക്കുന്നു.
ആണ്ടുതോറും നടത്തിവരുന്ന വേദപാഠപരീക്ഷ ഈ വരുന്ന ചിങ്ങ
മാസം ആരംഭത്തിൽ പതിവുപോലെ അതാതു സ്ഥലങ്ങളിൽ വച്ചു ന
ടത്തപ്പെടുന്നതാണെന്നു മുൻകൂട്ടി അറിവിച്ചുകൊള്ളുന്നു.

എന്നു ആജ്ഞാപ്രകാരം

സിക്രട്ടറിമാർ. പി പി. യൌസേപ്പു ശെമ്മാശു.
സി. എം. ചാക്കൊ.

൧൮൦൨ മിഥുനം ൧൧-ാം നു-

## പ്ശീത്തൊ സുറിയാനി പുതിയനിയമ വേദപുസ്തകം. (തുടൎച്ച)

ഇനിയും ലത്തീൻ ഭാഷയെ പററി അല്പം പറയട്ടെ- ലത്തീൻ ഭാഷ റോമാ ഭാഷയാണ. അലക്സന്തർ മഹാരാജാവിന്റെ അധികാരത്തിൻ കീഴിരുന്ന രാജ്യങ്ങൾ പിന്നീട്ട ക്രിസ്തുവിന്ന ഏകദേശം ഒരു ശതാബ്ദം മുൻപു റോമാ ചക്രവൎത്തികൾക്ക അധീനപ്പെട്ടു പോയതിനാൽ സുറിയാ, പലസ്തീൻ നാട്ടുകൾ നമ്മുടെ കൎത്താവിന്റെ കാലത്തു അല്ലെങ്കിൽ പുതിയനിയമകാലത്തു റോമാചക്രവൎത്തികളാൽ നിയമിക്കപ്പെട്ടുന്ന ഉപരാജാക്കന്മാരാലും നാട്ടുവാഴികളാലും ഭരിക്കപ്പെട്ടുവന്നു. അതിനാൽ പുതിയനിയമകാലത്തു റോമാ ഗവൎമ്മെന്റു അധികാരികളും റോമാ പട്ടാളക്കാരും പട്ടാള ഉദ്യോഗസ്ഥന്മാരും മററും പലസ്തീൻനാട്ടിൽ ഉണ്ടായിരുന്നു. അവരുടെ സംസാരഭാഷയും എഴുത്തുകുത്തുകളും ലത്തീൻ ഭാഷയായിരുന്നു എന്നു നമുക്ക വിചാരിക്കാം.

അതിനാൽ നമ്മുടെ കൎത്താവിന്റെ കാലത്തു റോമാ സാമ്രാജ്യത്തിൽ തത്വശാസ്ത്രികളായ യവനരുടെ ഇടയിൽ യവന ഭാഷയും റോമാഗവൎമ്മെന്റു അധികാരികളുടെയും റോമരുടെയും ഇടയിൽ ലത്തിൻഭാഷയും പലസ്തീനിൽ പാൎത്തിരുന്ന യഹൂദ ജനങ്ങളുടെ ഇടയിൽ കൽദായസുറിയാനിഭാഷയും ഇങ്ങിനെ മൂന്നു പ്രധാനഭാഷകൾ നടപ്പായിരുന്നു എന്നു നിസ്സംശയമായി വിചാരിക്കാം.

നമ്മുടെ കൎത്താവിന്റെ കുരിശിന്മീതെ തന്റെ കുററ സൂചകമായി യഹൂദന്മാരുടെ രാജാവ എന്നു എബ്രായ (കൽദായസുറിയാനി) യവനായ, ലത്തീൻ എന്നീ മൂന്നു ഭാഷകളിൽ എഴുതപ്പെട്ടിരുന്നുപ്രകാരം നാം സുവിശേഷങ്ങളിൽ വായിക്കുന്നു.

എന്നാൽ എല്ലാവരും താന്താങ്ങളുടെ ഭാഷകളല്ലാതെ ഈ മൂന്നു ഭാഷകളും പരസ്പരം തിരിച്ചറിഞ്ഞു എന്നു വിചാരിപ്പാൻ ന്യായം മതിയാകുന്നില്ല- യവനരുടെ ഇടയിൽ പാൎത്തിരുന്ന യഹൂദ ഉപദേഷ്ടാക്കന്മാരിൽ ചിലർ യവനഭാഷയും ചിലർ ലത്തിൻ ഭാഷകൂടിയും അഭ്യസിച്ചുവരുണ്ടായിരുന്നു എന്നുവിചാരിക്കാം. അലക്സന്ത്രിയായിലും, എജിപ്റ്റിന്റെ മററുപ്രദേശങ്ങളിലും, യവനരുടെ അധിവാസം ഉണ്ടായിരുന്ന പട്ടണങ്ങളിൽ പാൎത്തിരുന്ന യഹൂദൎക്ക യവനരൊട്ടുള്ള സംസൎഗ്ഗസഹവാസംകൊണ്ടു യവനഭാഷയിലും ഏറക്കുറെ പരിജ്ഞാനം ഉണ്ടായി എന്നും തോന്നുന്നു- മേൽ പറഞ്ഞ വിവരങ്ങൾ കൊണ്ടു പുതിയനിയമകാലത്തു റോമസാമ്രാജ്യത്തിലും പ്രത്യേകം പലസ്തീനിലും ഉള്ള ജനങ്ങളുടെ സംസാരഭാഷയുടെ സ്ഥിതി ഏകദേശം മനസിലാക്കാമെന്നു തോന്നുന്നു- ഇത്രത്തൊളം പറഞ്ഞ സംഗതികൾ പ്ശീത്തൊ സുറിയാനി പുതിയനിയമം പുരാതന യവന ഭാഷയിൽനിന്നുള്ള തൎജ്ജമയൊ അപ്പൊസ്തൊല എഴുത്തുകാരാൽതന്നെ എഴുതപ്പെ

ട്ടുള്ളതൊ എന്നു ആലോചിക്കുന്നതിന്നു ഒരു അവതാരികയായിട്ടു മാത്രം ആകുന്നു. അതിനാൽ-

പ്ശീത്തൊ പുതിയനിയമം പുരാതന യവന ഭാഷയിൽനിന്നുള്ള തൎജ്ജമയൊ അപ്പൊസ്തോല എഴുത്തുകാരാൽ തന്നെ എഴുതപ്പെട്ടിട്ടുള്ളതൊ?- എന്നു നമുക്കു കിട്ടിയിട്ടുള്ള അറിവിൻപ്രകാരം ആലോചിച്ചു നോക്കാം.

൧. പുതിയനിയമ പുസ്തകങ്ങളെല്ലാം യവനഭാഷയിലാണ ആദ്യം എഴുതപ്പെട്ടിട്ടുള്ളതെന്നും മറ്റേതു ഭാഷയിലുമുള്ള പുതിയ നിയമ പ്രതികൾ യവനഭാഷയിൽനിന്നുള്ള തൎജ്ജമകളും തൎജ്ജമകളുടെ തൎജ്ജമകളും മാത്രം ആണെന്നും പ്ശീത്തൊ പുതിയനിയമം രണ്ടാം ശതാബ്ദത്തിൽ യവനഭാഷയിൽനിന്നു തൎജ്ജമ ചെയ്തിട്ടുള്ളതാണെന്നും യൂറൊപ്യന്മാർ സാധാരണ അഭിപ്രായപ്പെട്ടിരിക്കുന്നു എന്നു ചില ഇംഗ്ലീഷ പുസ്തകങ്ങളിൽനിന്നും അറിയുന്നു. എന്നാൽ അപ്പൊസ്തോല കാലത്തു യവനഭാഷ പ്രബലപ്പെട്ടിരുന്നതുകൊണ്ടും ക്രിസ്തിയസഭയുടെ ആരംഭകാലം മുതലെ യവനരിൽ പലരും സഭാംഗങ്ങളായിത്തീരുകയും പിന്നീടു അവരിൽ ചിലർ സഭാനേതാക്കന്മാരായ്ഭവിക്കയും ചെയ്തുകൊണ്ടു ൧-ാം ശതാബ്ദത്തിൽതന്നെ യവനായ പുതിയനിയമപകൎപ്പുകൾ ഉണ്ടായിട്ടുണ്ടെന്നു വിചാരിപ്പാൻ ന്യായമുണ്ടെന്നുവരികിലും പുതിയനിയമത്തിൻെറ ആദ്യലിഖിതങ്ങൾ യവനായഭാഷയിലാണെന്നും പ്ശീത്തൊ പുതിയനിയമം പിൻകാലത്തു അതിൽനിന്നും തൎജ്ജമ ചെയ്യപ്പെട്ടിട്ടുള്ളതാണെന്നും ഉള്ള അഭിപ്രായം കേവലം അടിസ്ഥാനമില്ലാത്തതു ആണെന്നും പ്ശീത്തൊ പുതിയനിയമത്തെപറ്റി ൧൫൫൨-ാം കാലത്തോളം യൂറൊപ്യക്കു യാതൊരു അറിവും കിട്ടീട്ടില്ലന്നും യൂറോപ്യരിൽ തന്നെ ചിലർ എഴുതിയിരിക്കുന്നു.

൧൫൫൨-ൽ മർദീൻകാരൻ മോശ എന്ന ഒരാൾ റോമാപട്ടണത്തിൽ ചെന്നിരുന്നപ്പോൾ സുറിയാനി ക്രിസ്ത്യാനികളുടെ കൈവശത്തിൽ അവർ പൂൎവ്വം മുതൽ അപ്പൊസ്തോലിക ആധാരമായി പ്രമാണിച്ചുവരുന്ന (പ്ശീത്തൊ) പുതിയനിയമം ഉണ്ടെന്നു അദ്ദേഹംമൂലം യൂറൊപ്യക്കു അറിവു കിട്ടുകയും, അതിൻെറ ഒരു പകൎപ്പു അദ്ദേഹം മുഖാന്തരം അവൎക്കു കിട്ടുകയും അതു ജൎമ്മൻ ചക്രവൎത്തിയായ ൧-ാം ഫെർഡിനാണ്ടിൻെറ ചിലവിന്മെൽ വിന്നീസ പട്ടണത്തിൽ അച്ചടിച്ചു പ്രസിദ്ധം ചെയ്കയും ചെയ്തു. ഇങ്ങിനെയാണ പ്ശീത്തൊ പുതിയനിയമത്തെപറ്റി യൂറോപ്യക്കു ആദ്യമായി അറിവു കിട്ടിയതു എന്നു മിസ്റ്റർ ജെയിംസ ഹൊൽഡിങ്ങ് എന്ന ഒരു ഇംഗ്ലീഷ് പണ്ഡിതൻ പറഞ്ഞിരിക്കുന്നു-

൧൮൪൫-ൽ ഡോക്ടർ ജെംസ് മർഡൊക് എന്നയാൾ പ്ശീത്തൊ പുതിയനിയമത്തെ ഇംഗ്ലീഷ ഭാഷയിലേക്കു തൎജ്ജമ ചെയ്തപ്പോൾ സുറിയാനി വേദാഗമത്തെ ഇംഗ്ലീഷ ഭാഷയിലെക്കു ആദ്യമായ ഭാഷാന്തരം ചെയ്യുന്നതു അദ്ദേഹം ആണെന്നു അദ്ദേഹം വിചാരി

എന്നും തന്റെ ഭാഷാന്തരം പൂൎത്തിയാകുന്നതിനു മുമ്പായി ജെ. ഡബ്ല്യു. എതെറിഡ്ജ്. എന്നു പേരായ വേറെ ഒരു ഇംഗ്ലീഷുകാരനും ഈ ജോലിയിൽതന്നെ പരിശ്രമിച്ചുവരുന്നതായി തനിക്കു അറിവു കിട്ടി എന്നും മേൽ പറഞ്ഞ മർഡൊക്ക് പറഞ്ഞിരിക്കുന്നു. എന്നാൽ യവനായ, ലത്തീൻ ഈ ഭാഷകളിലുള്ള വേദാഗമ പകൎപ്പുകളെക്കുറിച്ചു പൂൎവ്വംമുതൽ യൂറോപ്യവേദജ്ഞന്മാൎക്കു ധാരാളം അറിവുണ്ടായിരുന്നു എന്നു പറയപ്പെട്ടിരിക്കുന്നു. അച്ചടിയന്ത്രം കണ്ടുപിടിക്കപ്പെടുന്നതിനു മുമ്പു ൧൫൦൦-ൽ അധികം പുതിയനിയമത്തിന്റെ പുരാതനയവനായ പകൎപ്പുകളെക്കുറിച്ചു അവർ അറിഞ്ഞിരുന്നതു കൂടാതെ യുസ്തീൻ, തെയൊഫിലൊസ, ഇറാന്ന്യൊസ, അതെനഗൊറസ, ഓറിഗൻ മുതലായി പല പൂൎവ്വപിതാക്കന്മാരുടെ കയ്യെഴുത്തുകളായ അനേകം ക്രിസ്തീയസംബന്ധമായ യവനായ പുരാതന പ്രബന്ധങ്ങളും അവർ അറിഞ്ഞിരുന്നു. പിതാക്കന്മാരുടെ കയ്യെഴുത്തുകളായ ഈ പുരാതന പ്രബന്ധങ്ങളിൽ പുതിയ നിയമത്തിൽനിന്നും അനവധി വേദവാക്യങ്ങളും വേദഭാഗങ്ങളും ഉപയോഗിച്ചിരുന്നു. ഇവയെല്ലാം പുരാതന യവനായ പുതിയനിയമ പകൎപ്പുകളിൽ നിന്നും എടുത്തിട്ടുള്ളവയാണ. അതിനാൽ യവനായ പുതിയനിയമപകൎപ്പുകൾ ഏറ്റവും പുരാതനമായി കാണുക കൊണ്ടും ൨-ാം ശതാബ്ദത്തിൽ തന്നെ ഉണ്ടായിട്ടുള്ളതെന്നു വിചാരിപ്പാൻ ന്യായമുള്ളതായിതോന്നുകകൊണ്ടും പ്ശീത്തൊ സുറിയാനി പുതിയനിയമ പകൎപ്പുകളെക്കുറിച്ചു യാതൊരു അറിവും കിട്ടീട്ടില്ലാഞ്ഞതിനാലും, മറ്റും പുതിയനിയമപുസ്തകങ്ങൾ ആദ്യം എഴുതപ്പെട്ടിട്ടുള്ളതു യവനഭാഷയിൽതന്നെയാണെന്നു യൂറൊപ്യവേദജ്ഞന്മാർ അഭിപ്രായപ്പെടുവാനും ഈ അഭിപ്രായം അവരിൽ സാധാരണയായിത്തീരുവാനും ഇടയായിട്ടുള്ളതാണെന്നു ജെ. എയിച്ച്. പെറ്റിൽജെൽ എന്നൊരു പാദ്രി പറയുന്നു. എന്നാൽ പ്ശീത്തൊ പുതിയനിയമത്തെ പറ്റി അവൎക്കു അറിവു കിട്ടി തുടങ്ങിയപ്പോൾ അതിന്റെ പുരാതനത്വം, നിൎമ്മലത. എന്നിവയെപ്പറ്റി പ്രശംസിച്ചിരിക്കുന്നതു കൂടാതെ അതു അപ്പൊസ്തോല എഴുത്തുകാരാൽ ആദ്യമെ സുറിയാനിഭാഷയിൽതന്നെ എഴുതപ്പെട്ടിട്ടുള്ളതാണെന്നും യവനായ പകൎപ്പുകൾ ആദ്യ ക്രിസ്തീയ സഭയിലുണ്ടായിരുന്ന യവനായ സഹോദരന്മാൎക്കുവേണ്ടിയൊ യവനഭാഷക്കാൎക്കു വേണ്ടിയൊ അപ്പൊസ്തോലരുടെ നിയോഗത്തോടും അനുമതിയോടും കൂടിയൊ അല്ലാതെയൊ തൎജ്ജമ ചെയ്യപ്പെട്ടിട്ടുള്ളതായിരിക്കണമെന്നും മറ്റും യൂറൊപ്യ വേദജ്ഞന്മാരിൽ ചിലർ അഭിപ്രായപ്പെട്ടിരിക്കുന്നു. പ്രൊഫെസ്സർ ബൈൎത്തൽറെൻ എന്നൊരാൾ പുതിയനിയമലേഖനങ്ങളെ ജൎമ്മൻഭാഷയിൽ തൎജ്ജമ ചെയ്യുമ്പോൾ 'പുതിയ നിയമത്തിലുള്ള മിക്കവാറും എല്ലാ ലേഖനങ്ങളും അപ്പൊസ്തോലർ തങ്ങളുടെ സ്വഭാഷയായിരുന്ന അരമായ സുറിയാനിഭാഷയിൽ ആദ്യമായി എഴുതുകയും പിന്നീടു യവനായഭാഷക്കാൎക്കായിട്ടു യവനഭാഷയിൽ അവയെ തൎജ്ജമ ചെയ്കയും ചെയ്തായിരിക്കണം' എന്നു പറയുന്നു.

ഡൊക്ടർ എസ്രാ സ്റ്റൈൽസ് എന്നൊരാൾ തന്റെ ഒരു പ്രസംഗത്തിൽ "പുതിയ നിയമത്തിലുള്ള മിക്കഭാഗവും അപ്പൊസ്തോലകാലത്തു തൎജ്ജമചെയ്യപ്പെട്ടതെന്നല്ല- ആദ്യമായിതന്നെ അപ്പൊസ്തോല എഴുത്തുകാരാൽ സുറിയാനി ഭാഷയിൽതന്നെ എഴുതീട്ടുള്ളതാണെന്നു ഞാൻ വിശ്വസിക്കുന്നു' എന്നു പ്ശീത്തൊ സുറിയാനി പുതിയ നിയമത്തെ പറ്റി പറഞ്ഞിരിക്കുന്നു.

(പിന്തുടരും)

---

കഴിഞ്ഞുപോയ ദി. ശ്രീ. മാപ്ത്ര ഏലിയാസു കത്തനാർ അവർകൾ.

---

നീലംപേരൂർ പള്ളിയിൽ വികാരിയായിരുന്ന ഈ വന്ദ്യപട്ടക്കാരൻ ഈ മാസം ൧൯-ാം ൹- സ്വന്തഭവനത്തുവച്ചു തന്റെ ൭൩-ാം വയസ്സിൽ കൎത്താവിൽ നിദ്ര പ്രാപിച്ചിരിക്കുന്ന വിവരം വായനക്കാരിൽ പലരും അറിഞ്ഞിരിപ്പാൻ ഇടയുണ്ടെന്നു വിശ്വസിക്കുന്നു- മലങ്കരയുള്ള മാന്യന്മാരായ സുറിയാനിക്കാൎക്ക് ഒക്കയും ഇദ്ദേഹം ഒരു പരിചിതൻ ആയിരുന്നതുകൊണ്ടു ഇദ്ദേഹത്തിന്റെ ദേഹവിയോഗം എല്ലാവരെയും ഏറക്കുറെ വ്യസനിപ്പിക്കുന്ന ഒന്നാണെന്നു പറവാൻ സംശയമില്ല.

നീലംപേരൂർ പള്ളി കൊല്ലം ൧൦൧൭-ാമാണ്ടു സ്ഥാപിക്കപ്പെട്ടതും മേൽപ്പറഞ്ഞ പട്ടക്കാരൻ ജനിച്ച പരുത്തിക്കാട്ടു കുടുംബം അതിന്റെ സ്ഥാപകന്മാരും ആകുന്നു- പള്ളി സ്ഥാപിച്ചതിൽ പിന്പു ആ ഇടവകയിൽ ഉണ്ടായ രണ്ടാമത്തെ പട്ടക്കാരനാണ ഇദ്ദേഹം. ബ. ഏലിയാസു കത്തനാർ അവർകൾ ൧൦൨൧-ലൊ ൨൨-ലൊ ജനിച്ചു- മലയാളം അഭ്യസിച്ച ശേഷം കഴിഞ്ഞുപോയ മാത്യൂസ അത്താനാസ്യൊസ മെത്രാനോടു കാറൊയാപട്ടം ഏറ്റു എങ്കിലും അതു തെറ്റാണെന്നുള്ള ബോദ്ധ്യം ഉടനെതന്നെ ഉണ്ടായതുകൊണ്ടു, കഴിഞ്ഞുപോയ ഇടവഴിക്കൽ പീലിപ്പൊസു കോറെപ്പിസ്ക്കോപ്പാ അവർകൾക്കു ശിഷ്യപ്പെട്ടു അദ്ദേഹത്തൊടാണ നമ്മുടെ കഥാനായകൻ സുറിയാനി പഠിച്ചതു. കാലാവസ്ഥക്കു തക്കപഠിപ്പു സമ്പാദിച്ചശേഷം ൧൦൪൯-ൽ നി- വ-ദി- ശ്രീ- മാർ ദീവന്നാസ്യൊസു മെത്രാപ്പൊലീത്താ തിരുമനസ്സിൽ നിന്നു ശംശാന്ത്രസാ, കശീശ്ശൂസാ ഈ സ്ഥാനങ്ങൾ പ്രാപിച്ചു പള്ളിഭരണം കയ്യേറ്റു. ൧൦൬൦-ാമാണ്ടിൽ പാത്രിയക്കീസുബാവാ തിരുമനസ്സിലെ എഴുന്നെള്ളത്തോടുകൂടി നീലംപേരൂർ പള്ളിയിലും കക്ഷിവക്കും തന്മൂലം ക്രമേണ വ്യവഹാരങ്ങളും ഉണ്ടായി എങ്കിലും ഇടവകജനങ്ങൾ ഒട്ടുക്കു നമ്മുടെ ഏലിയാസു കശീശായൊടു ചേൎന്നുനിന്നതിനാൽ വ്യവഹാരം ജയിക്കുന്നതിനും മതവിപരീതം പുറപ്പെടുവിപ്പാൻ ശ്രമിച്ചവരെ പള്ളിയിൽനിന്നു ഒഴിക്കുന്നതിനും അദ്ദേഹത്തിനു വലരെ പ്രയാസം നേരിട്ടില്ല. കടശി തന്റെ എതൃകക്ഷികളെയും കൂടെ വഴിപ്പെടുത്തി ഇടവക

യെ ഏകയോഗമാക്കിത്തീൎക്കുവാൻ അദ്ദേഹം ചെയ്ത ശ്രമം ഉടനെത
ന്നെ സാദ്ധ്യമായതിനാൽ നീലംപേരൂർ പള്ളിയിൽ നിന്ന കക്ഷിവ
ഴക്ക നിൎമ്മൂലമായി പോയി. പാത്രിയക്കീസുബാവാ തിരുമനസ്സുകൊ
ണ്ടു മലയാളത്തു സഞ്ചരിച്ചകാലത്തു ഇദ്ദേഹം വളരെ നാൾ തിരുവ
നന്തപുരം മുതലായ സ്ഥലങ്ങളിൽ ബാവായോടുകൂടെ പോയി താമ
സിക്കയുണ്ടായി. അസോസിയെഷ്യൻ കമ്മട്ടി ഏൎപ്പെടുത്തിയതു മുതൽ
ഇദ്ദേഹം അതിൽ ഒരു മെമ്പറാണ. ആ സമിതിയിൽ സമുദായത്തി
ന വേണ്ടി വളരെ പ്രയത്നിച്ചതിന പുറമെ, സിമ്മനാരി നമ്പ്ര വ്യവ
ഹാരത്തിൽ ആദ്യാവസാനം അദ്ദേഹം വലിയ തിരുമേനിയുടെ കാ
ൎയ്യസ്ഥന്മാരിൽ ഒരുവനായിരുന്നു. വീട്ടുവിട്ടും പള്ളിഭരണത്തിന വേ
റെ ആളാക്കിയും വെച്ചു ആലപ്പുഴ, തിരുവനന്തപുരം മുതലായ സ്ഥ
ലങ്ങളിൽ വളരെനാൾ താമസിച്ചു. തന്റെ സമുദായത്തിനും സഭക്കും
വിശ്വാസത്തിനും വേണ്ടി വളരെ പോരാടി. ഇതു കൂടാതെ അദ്ദേഹം
ഉൾപ്പെട്ട പ്രത്യേക സമുദായമായ തെക്കുംഭാഗ സംഘത്തിൽ ഐക്യ
തയും വിശ്വാസ യോജിപ്പും, ഏകരീതിയും വരുത്തുവാനും ഇദ്ദേഹം
ഒട്ടും ഉദാസീനനായിരുന്നില്ല. തെക്കുംഭാഗസമുദായത്തിൽ ഒരു പൊ
തുസംഘം ഏൎപ്പെടുത്തുകയും ആ സംഘംമൂലമുള്ള ശ്രമംകൊണ്ടു, കോട്ടയ
ത്തു വലിയപള്ളി, കല്ലിശ്ശേരി, റാന്നി, ഈ മൂന്ന ഇടവകകളിൽ
നിന്ന മതവിപരീതങ്ങളെ ഇല്ലാതാക്കയും ചെയ്യുന്നതിന നമ്മുടെ ഏ
ലിയാസു കശീശാ അവർകൾ ചെയ്ത ശ്രമങ്ങളും അവയുടെ ഫലങ്ങ
ളും നിസ്സാരങ്ങളായി വിചാരിക്കപ്പെടാവുന്നവയല്ല.

ഇദ്ദേഹത്തിന്റെ സ്വഭാവഗുണം പല സ്നേഹിതന്മാരെയും ആ
കൎഷിക്കത്തക്കവയായിരുന്നു. പ്രസംഗചാതുൎയ്യം, ഔദാൎയ്യശീലം, സമാ
ധാനതല്പരത. മുതലായി തന്നിൽ വിളങ്ങിയിരുന്ന സ്വഭാവഗുണങ്ങ
ൾ വളരെ ജനരഞ്ജനയെ സമ്പാദിപ്പാൻ ഇടയാക്കി. ചുരുക്കി പറ
ഞ്ഞാൽ അദ്ദേഹം തന്റെ ഇടവക ജനങ്ങളുടെ ഇടയിൽ മാത്രമല്ല,
ആ ദേശം ഒട്ടുക്കു ഒരു പട്ടക്കാരന്റെ നിലയിൽ ഒരു വിധികൎത്താവും,
ന്യായദാതാവും, സമാധാന പാലകനും, നിൎദ്ധനന്മാൎക്കു സഹായിയും,
ആയിരുന്നതിനാൽ അദ്ദേഹത്തിന്റെ വിയോഗം ആ ഇടവകയ്ക്കു
വിശേഷാലും മലങ്കര ഇടവകയ്ക്കു പൊതുവിലും ഒരു വലിയ നഷ്ടമാ
യിതീൎന്നിരിക്കുന്നു.

അദ്ദേഹത്തിന സുഖക്ഷയം ആരംഭിച്ചിട്ടു അഞ്ചാറു മാസമായി.
ഭക്ഷണത്തിൽ രുചിക്കുറവും ദേഹത്തിന ക്ഷയവുമായിരുന്ന പ്രധാ
നമായ രോഗചിഹ്നങ്ങൾ, മരിക്കുന്ന നാഴികവരെ ബുദ്ധിക്ഷയമൊ
മന്ദമൊ, ദേഹത്തിൽ വല്ല വേദനകളൊ ഉണ്ടായിരുന്നില്ല. ദീനം സു
ഖപ്പെടുന്നതല്ലെന്ന പൂൎണ്ണബോധം വന്നതിനാൽ കന്തീലാ ക്രമം കഴി
ക്കണമെന്ന ആവശ്യപ്പെട്ടതനുസരിച്ചു റെമ്പാച്ചന്മാർ, അടുത്ത പള്ളി
കളിലെ പട്ടക്കാർ മുതലായവരെ ക്ഷണിച്ചു വരുത്തുകയും ഇടവക ജ
നങ്ങളെ എല്ലാം വിളിച്ചുകൂട്ടുകയും ചെയ്തു. ശുശ്രൂഷ പള്ളിയിൽവച്ചു
നടത്തണമെന്ന പ്രത്യേക അപേക്ഷ ഉണ്ടായിരുന്നതിനാൽ രോഗി

യെ പള്ളിയിൽ കൊണ്ടുപോയി അവിടെവച്ചാണ കന്തീലാ ശുശ്രൂഷ നടത്തിയതു. ശുശ്രൂഷയുടെ അവസാനത്തിൽ ഇടവകക്കാരെ ഒട്ടുക്ക വിളിച്ചു അന്ത്യ യാത്ര പറകയും മനസ്സോടും മനസ്സുകൂടാതെയും അന്യായം ചെയ്തിട്ടുള്ള കുററങ്ങൾക്കു മാപ്പു ചോദിക്കയും അവർ വിശ്വാസത്തിലും പ്രവൃത്തിയിലും സത്യക്രിസ്ത്യാനികളായി ജീവിക്കണമെന്നു ഗുണദോഷം പറകയും ചെയ്തതു കൂടാതെ തന്റെ പിൻഗാമിയായ പട്ടക്കാരനോടും ഇടവക ഭരണം സംബന്ധിച്ചു ചില ആലോചനകൾ പറഞ്ഞുകൊടുക്കയുമുണ്ടായി. ഇങ്ങനെ നല്ല സമാധാനത്തോടും പൂൎണ്ണ ഒരുക്കത്തോടും കൂടി കൎത്താവിനു തന്റെ ആത്മാവിനെ ഭരമേല്പിച്ചു. ശവസംസ്കാര ശുശ്രൂഷ നി. വ. ദി. ശ്രീ. മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും അനേകം പട്ടക്കാരോടും റമ്പാന്മാരോടും കൂടെ ഭംഗിയായി കഴിച്ചിരിക്കുന്നു. ശവസംസ്കാരദിവസം കൂടിയ ജനങ്ങൾക്കു ഒക്കയും ഭക്ഷണവും പിന്നീടു അദ്ദേഹത്തിന്റെ ശേഷക്രിയകളും വീട്ടുകാരെ ഭാരപ്പെടുത്താതെ നിലംപേരൂർ പള്ളി ഇടവകക്കാർ ഏകൊത്തുവിച്ചു പിരിവെടുത്തു കഴിച്ചിരിക്കുന്നതായി അറിയുന്നു.

ഇങ്ങനെ കൎത്താവിനായി വേല ചെയ്തു കൎത്താവിൽ നിദ്ര പ്രാപിച്ചിരിക്കുന്ന ഈ വന്ദ്യ പട്ടക്കാരനുവേണ്ടി വായനക്കാർ പ്രത്യേകം പ്രാൎത്ഥിക്കണമെന്നു ഓൎപ്പിച്ചുകൊള്ളുന്നു.

---

## രഹസ്യ പ്രാൎത്ഥനകൾ

ഹാ! നോക്കുവിൻ ഇതാ തയ്യാർ.

പൗലൂസ് റമ്പാൻ അവർകളാൽ തൎജ്ജിമ ചെയ്യപ്പെട്ട ഈ പുസ്തകം ഈ ആപ്പീസിൽ അച്ചടിച്ചു തീൎന്നിരിക്കുന്നു.

ഇതിൽ ആണ്ടുവട്ടത്തിന്റെ ൭. നേരങ്ങൾക്കുമുള്ള പ്രത്യേക പ്രാൎത്ഥനകളും പീലക്സീനോസു ബാവായുടെ പ്രാൎത്ഥനയും സഭക്കു വേണ്ടിയും പട്ടക്കാൎക്കുവേണ്ടിയും രാജാക്കന്മാൎക്കു വേണ്ടിയും വഴിയാത്ര പോകുന്നവൎക്കു വേണ്ടിയും രോഗികൾക്കു വേണ്ടിയും മഴയ്ക്കുവേണ്ടിയും ഉള്ള പ്രാൎത്ഥനകളും ഭക്ഷണ സമയത്തെയും വസന്ത സമയത്തെയും മരണ സമയത്തെയും പ്രാൎത്ഥനകളും പെരുനാൾ കണക്കും നൊയമ്പുകണക്കും മററും അടങ്ങിയിരിക്കുന്നു.

പ്രാചീന പിതാക്കൾ സാധാരണ പ്രാൎത്ഥനകൾക്കു പുറമെ ധ്യാനിച്ചതും ഇന്നുള്ള മേല്പട്ടക്കാർ, റമ്പാന്മാർ മുതലായവർ ധ്യാനിക്കുന്നതുമായ ഈ പ്രാൎത്ഥനകൾ സത്യവിശ്വാസികൾക്കു ധ്യാനിപ്പാനും തൻമൂലം ദൈവത്തോടു അധിക സംസൎഗ്ഗം ഉണ്ടാകുവാനും ഏററവും ഉതകുമെന്നു ഞങ്ങൾ പൂൎണ്ണമായി വിശ്വസിക്കുന്നു.

വില ൩. ചക്രം മാത്രം.

## പിറാവം സ്കൂൾ.

ഇതിനെക്കുറിച്ചു വി. എം. അവർകൾ കഴിഞ്ഞ കുംഭത്തിലെ പത്രികയിൽ എഴുതിവിട്ടിരുന്ന ലേഖനം നിമിത്തം പിറാവം സ്ക്കൂളിന വളരെ ദൂഷ്യം നേരിട്ടിട്ടുണ്ട. ആകയാൽ സ്ക്കൂളിനെ നിർമ്മൂലമാക്കുവാൻ കരുതി എഴുതിയ ലേഖനമല്ലയൊ എന്നു സംശയിക്കുന്നു. ഇതിലെക്കുള്ള ആരംഭ ആലോചനകളും ശ്രമങ്ങളും എങ്ങിനെയും ആരുടെയും ആയിരിക്കട്ടെ. സ്ക്കൂളിനു കല്ലിട്ടതുമുതൽ ഇതുവരെ ചുമതലക്കാരായി നിയമിക്കപ്പെട്ടവർ ആരെല്ലാം ഏതെല്ലാം പ്രവൃത്തികൾ നടത്തിയെന്നു വിവരമായി ചുമതലക്കാർതന്നെയൊ വി. എം. അവർകളൊ, പത്രാധിപരൊ പത്രിക മൂലം അറിവിച്ചു തന്നാൽ കൊള്ളാമെന്നു ആഗ്രഹിക്കുന്നു. ചുമതലയ്ക്കു നിയമിക്കപ്പെട്ടവർ. ൧. വ. ദി. ശ്രീ. യാക്കോബ റമ്പാച്ചൻ അവർകളും, ൨. ബ: മുറന്തൂക്കിലച്ചന്മാരും, ൩. ബ. പുത്തൻപുരയ്ക്കൽ യൌസെപ്പു കത്തനാർ അവർകളും, ൪. പിറവം കമ്പനി കച്ചവടക്കാരും ആണെന്നു പ്രസിദ്ധമാണല്ലൊ.

എന്നു ഒരു ഭാരവാഹി.

## സുറിയാനി അച്ചടി.

ഹാശായുടെ നമസ്കാരം കയ്യെഴുത്തായിട്ടുള്ളതു ൧. ൧൦. ൧൫. ൨൫. ൩൦. രൂപാ വിതം വിലയായിട്ടാണ ആവശ്യക്കാർ വാങ്ങികൊണ്ടിരുന്നതു. ഇപ്പോൾ ഈ പുസ്തകം പാമ്പാക്കുടെ മാർ യൂലിയോസ്സു അച്ചുക്കൂട്ടത്തിൽ നിന്നു അടിച്ചു പുറത്തിറങ്ങിയിരിക്കുന്നതിനു ൩. രൂപാ മാത്രമാണ വില. കയ്യെഴുത്തായിരുന്ന പുസ്തകം അടിപ്പാൻ തക്കവണ്ണം ശരിപ്പെടുത്തുവാൻ എത്ര പുസ്തകം കൂട്ടിനോക്കി എന്തുമാത്രം പ്രയാസം കഴിക്കണമെന്നും മറ്റും ഊഹിക്കപോലും ചെയ്യാതെ ഓരോരുത്തർ വില കൂടിപ്പോയി എന്നും ബയണ്ട നന്നായില്ലന്നും ഇവിടെ കയ്യെഴുത്തു പുസ്തകമുണ്ടെന്നും കുറെ കഴിയുമ്പോൾ വില കുറയുമെന്നും മറ്റും ഓരോന്നു പറഞ്ഞു പുസ്തകം വാങ്ങാതെ മടക്കി അയയ്ക്കുന്നതും വാങ്ങിയിട്ട വിലയ്ക്കു അവധി പറയുന്നതും വളരെ വിസ്മനീയം തന്നെ. ൩൦൦-ൽ അധികം പ്രതികൾ അടിപ്പാൻ തരമില്ലാത്തതുകൊണ്ടും ആ പ്രതികൾതന്നെയും ഇരിപ്പു വരുന്നതുകൊണ്ടും വില ഇത്രത്തോളമൊക്കെ ആകാതെ നിവൃത്തിയില്ലാ. കഴിയുന്നതും കുറവായിട്ടാണ വില ഇടുന്നതു. മറ്റുസ്ഥലങ്ങളിൽനിന്നു കൽദായസുറിയാനിയും മാറാനീത്താ സുറിയാനിയുമായി കിട്ടുന്ന പുസ്തകങ്ങളുടെ വില ഇതിനോടു തുല്യപ്പെടുത്തി നോക്കിയാൽ ഇതിന്റെ ലഘുത്വം മനസ്സിലാകാവുന്നതാണ. നന്നായി ബയണ്ട ചെയ്തിട്ട ആ കൂലി കൂടെ പുസ്തകത്തിന്മേൽ ചുമത്തുമ്പോൾ എത്ര കൂടുതൽ വരുമെന്നു ഈ പുസ്തകംതന്നെ നന്നായി ബയണ്ട ചെയ്യിച്ചവർക്കു അറിയാമല്ലൊ.

ഒരു പുസ്തകമെന്ന പാവാൻ മാത്രം നൂൽകൊണ്ടു കെട്ടി അയക്കുന്നതു വാങ്ങുന്നവർതന്നെ ബയണ്ടുചെയ്യിച്ചു ചിലവുചെയ്തു പഠിച്ചിട്ടുപിന്നീട്ടു അച്ചുകൂട്ടത്തിൽനിന്നുതന്നെ നല്ല ബയിണ്ടോടുകൂടി അയച്ചാൽ ഏറെ പഴക്കം പാവാൻ ഇടയില്ലന്നുവച്ചു ഇപ്പോൾ ഇങ്ങിനെ അയക്കുന്നതാണ. വില ആദ്യത്തെതിൽ നിന്ന ഭേദപ്പെട്ടുമെന്നു ആരും വിചാരിക്കണ്ടാ. ഇതുവരെ ഹാശായുടെ പ്രൊമ്യോൻ. ശുബൊഹൽശൽബൊസ്സൊ ആദിയായ ചെറിയപുസ്തകം. ശ്രാദ്ധത്തിന്റെ മദ്രാശ മുതലായവ അടങ്ങിയ ചെറിയപുസ്തകം പെൺകെട്ടു മാമോദീസാ അന്നീദാ മുതലായവ അടങ്ങിയ പുസ്തകം. ആണ്ടുക്രമപുസ്തകം. യൽദാ നമസ്കാരപുസ്തകം. ഇത്രയും തരം പുസ്തകങ്ങൾ അടിച്ചിട്ടുണ്ടു. ഇവകളിൽ പാതിയിലധികവും ഇരിപ്പാണ. പള്ളികളിലും സിമ്മനാരികളിലും ഉപയോഗപ്പെടുന്ന പുസ്തകങ്ങൾ എങ്കിലും അടിച്ചു പുറത്തിറക്കാതെ പിൻമാറുവാൻ മനസ്സില്ലങ്കിലും ഈ സ്ഥിതിക്കു പിൻമാറുകയെ തരമൊള്ളു- ലാഭത്തിനുവേണ്ടിയ അച്ചടികൾ വേറെ ധാരാളമുണ്ടല്ലൊ. തിരുമെനികൾ പൊലും ഈ കാര്യത്തിനു ദൃഷ്ടിവച്ചു പള്ളിക്കാരെയും പട്ടക്കാരെയും ഉണർത്താതിരിക്കുന്നതു വല്യസങ്കടം തന്നെ. ഹാശായുടെ നമസ്കാരത്തിന വില ഇട്ടതു വളരെ കറവായിപ്പോയി എന്നല്ലാതെ ഒട്ടും അധികമായിട്ടില്ലന്ന മുല്ക്കുളത്തു മിഖ്യശ്രീ. പുത്തുരച്ചൻ അവർകൾ പ്രസ്താപിച്ചു കേട്ടതിൽ വളരെ കൃതജ്ഞതയുണ്ടു. ഒരു പുസ്തകം വാങ്ങുന്നവന്ന അതിന്റെ വില മാത്രമെ ചിലവൊള്ളു. അടിപ്പിക്കുന്നവൻ എല്ലാ പ്രതികൾക്കും ചിലവു ചെയ്യണമെല്ലൊ. ഇപ്പൊൾ കുറുബാന ക്രമവും എല്ലാ കുറുബാനകൾക്കും പൊതുവായി ചൊല്ലുവാനുള്ള ലയങ്ങളും ആണ്ടടകം ഞായറാഴ്ചകൾക്കും പെരുനാളുകൾക്കും കുറുബാന സമയത്തെക്കു പ്രത്യേകമുള്ള ലയങ്ങളും ചേർത്തു ഒരു പുസ്തകമായി അടിച്ചു തീർന്നിരിക്കുന്നു. വില്പാൻ കുറച്ചു താമസം കൂടി വരുന്നതാണ്. അത്യാവശ്യ സമയങ്ങളിൽ മറ്റു പുസ്തകത്തിന്റെ സഹായം കൂടാതെ കഴിപ്പാൻവേണ്ടി പഴമയിൽനിന്നും പുതുമയിൽനിന്നും കുറെ വായനകളും വിശേഷതരമായി ശീമയിൽനിന്നു കിട്ടിയ ചില ത്ശബെന്തകളും ചേർത്തിട്ടുണ്ടു. നൊമ്പിലെ നമസ്കാരം കൻദിലാ കഹനൈത്താ ഇവകൾ ആരംഭിച്ചിരിക്കുന്നു. ഉടനെ നിവർത്തിപ്പു കാണ്മാൻ കർത്താവു സഹായിക്കട്ടെ മല്പാനച്ചൻ അവർകൾ അനേക ജോലികൾക്കും ചിലവുകൾക്കും ഇടയിൽ ഈ സുറിയാനി അച്ചടിവേല കൂടി നടത്തികൊണ്ടുപോകുന്നതിനു വച്ചു പിഴകൂടാതെയും ഉപയോഗത്തിനു ഉതകുന്നതായും ഉള്ള അച്ചടി സുറിയാനിപുസ്തകങ്ങൾ കിട്ടുന്നതുകൊണ്ടു ഞങ്ങൾക്കും പഠിക്കുന്ന ശെമ്മാശ്ശന്മാക്കും വളരെ കൃതാർത്ഥതയുണ്ടു. എല്ലാവരും കൃതജ്ഞന്മാരായിരുന്നു ആ ദേഹത്തെ ഉത്സാഹിപ്പിക്കെണ്ടതാണ. ആ ദേഹം ദീർഘായുസ്സൊടിരുന്ന സുറിയാനി പഠിത്വം വർദ്ധിപ്പിക്കയും സുറിയാനിപുസ്തകങ്ങൾ ഇപ്രകാരം പുറത്തിറക്കുകയും ചെയ്യാൻ ഇടവരുന്നതിന്നായി പ്രാർത്ഥിക്കുന്നു.

എന്ന ഒരു സുറിയാനി കൊച്ചച്ചൻ.

## നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസു മെത്രാപ്പൊലിത്തായിൽനിന്നു.

നമ്മുടെ എല്ലാ പള്ളികളിലെയും വികാരിമാരും ഇടവകപട്ടക്കാരും കണ്ടുന്നാൽ നിങ്ങൾക്കു വാഴ്വു.

നമ്മുടെ പള്ളിക്രമ പുസ്തകങ്ങൾ കയ്യെഴുത്തായിരുന്നതുകൊണ്ടു എല്ലാ പള്ളികളിലും ആവശ്യപ്പെട്ട പുസ്തകങ്ങൾ എല്ലാം ഇല്ലാതെയും ഉള്ളവതന്നെ വെടിപ്പില്ലാതെയും ഇരുന്നതിനാൽ ആ കുറവിനെ പരിഹരിക്കുവാൻവേണ്ടി നമ്മുടെ കോനാട്ടു മല്പാൻ ആവശ്യപ്പെട്ട മിക്ക പുസ്തകങ്ങളും പലനാളായി അച്ചടിപ്പിച്ചു മിക്കവാറും തീൎന്നിരിക്കുന്ന വിവരം നിങ്ങൾ അറിഞ്ഞിരിക്കുമെല്ലൊ. കുൎബ്ബാനതക്സാ അന്നീദാ വീട്ടുറൂശ്മാ മുതലായതു, നൊമ്പിലെ നമസ്കാരം, ആണ്ടുതക്സാ, പ്രമിയോൻ, ഹാശായുടെ നമസ്കാരം മുതലായി ഒരു പള്ളിയിൽ ആണ്ടട്ടക്കം ഒഴിച്ചുകൂടാത്ത മിക്ക പുസ്തകങ്ങളും പാമ്പാക്കുടയും, നിത്യനമസ്കാരം കോട്ടയത്തു സിമ്മനാരിയിലും അച്ചടിച്ചിട്ടുണ്ടു. ഏതാനുമെല്ലാം പട്ടക്കാർ സ്വന്തം വകക്കും പള്ളിവകക്കുമായി വാങ്ങിച്ചിട്ടുള്ളതായും അറിയുന്നു. നല്ല കുറതീൎന്ന പുസ്തകങ്ങൾ ഉണ്ടായിട്ടും ചിലർ പിന്നെയും പഴയ കീറക്കുറാസ്സുകളിൽ ആശ്രയിച്ചുംകൊണ്ടു അച്ചടിപുസ്തകം വാങ്ങാതെയിരിക്കുന്നതായി അറിയുന്നതിൽ നാം ഖേദിക്കുന്നു. സുറിയാനിപുസ്തകങ്ങൾ അധികം അച്ചടിച്ചാൽ ചിലവാകുവാനുള്ള പ്രയാസംകൊണ്ടു എണ്ണത്തിൽ തുലൊം ചുരുക്കമെ അച്ചടിക്കുവാൻ പാടുള്ളു. അതുമൂലം ചിലവു അടയുവാൻ തുലൊം ചുരുങ്ങിയ വിലയ്ക്കു വില്ക്കുവാൻ നിവൃത്തിയില്ലന്നുള്ളതും പുസ്തകം ചിലവാകാതെയിരുന്നാൽ ഇനിയും ആവശ്യപ്പെട്ട പുസ്തകങ്ങൾ അച്ചടിപ്പിക്കുവാൻ പണവും ഉത്സാഹവും ഇല്ലാതെ വരുമെന്നുള്ളതും നാം പറയാതെ എല്ലാവൎക്കും അറിയാമെല്ലൊ. കഴിയുമെങ്കിൽ എല്ലാ പട്ടക്കാൎക്കും സ്വന്തമായിതന്നെ എല്ലാ പുസ്തകങ്ങളും കൈവശമുണ്ടായിരിക്കെണ്ടതാണ അല്ലെങ്കിൽ ചുരുങ്ങിയപക്ഷം പള്ളിവകയായി എല്ലാ ഇനത്തിലും ഓരൊ പുസ്തകം പള്ളികാൎയ്യത്തിൽനിന്നു വാങ്ങി സൂക്ഷിക്കയും ഉപയോഗിക്കയും ചെയ്യെണ്ടതു അത്യാവശ്യമാകുന്നു. അതിനാൽ പുസ്തകങ്ങൾ വാങ്ങിയിട്ടില്ലാത്ത പള്ളിക്കാർ പള്ളികാൎയ്യത്തിൽനിന്നും വില കൊടുത്തു വാങ്ങി പള്ളിവകയായി വച്ചുകൊള്ളുകയും ചെയ്യണം.

ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങളോടുകൂടെ വൎദ്ധിച്ചിരിക്കുമാറാകട്ടെ.

എന്നു ൧൦൭൨-മാണ്ടു മിഥുനമാസം ൨൯-ാം നു

മല്ലപ്പള്ളി പുത്തൻ പള്ളിയിൽനിന്നും.

ഇംഗ്ലീഷ സഭയിൽ കന്യകാമഠങ്ങളും കന്യാസ്ത്രീകളും ഉള്ളതായി കാണുന്നു. ലണ്ടനിൽ സെൻറ മാർഗ്രററ കൊൻവെന്ത എന്ന പേരായി ഒന്നു ൧൮൫൧-ൽ സ്ഥാപിച്ചു അന്നു മുതൽ നടന്നുവരുന്നതായും അതിന്റെ ശാഖകൾ ഇംഗ്ലാണ്ടിൽ പല സ്ഥലങ്ങളിലും ഉള്ളതായും കാണുന്നു. ഈ കൊൻവെന്തയിലെ നാഥയായിരുന്ന കന്യാസ്ത്രീയുടെ മരണം ഒരു ഇംഗ്ലീഷ പത്രത്തിൽ വിവരിച്ചിരിക്കുന്നതിൽ അവൾക്കുവേണ്ടി വിശ്വാസികൾ എല്ലാവരും പ്രാർത്ഥിക്കണമെന്നു പത്രാധിപർ ഒരു അപേക്ഷ ചെയ്തിട്ടുണ്ടു.

❖ ❖ ❖

മണ്ട്റൊത്തുരുത്തു—സുറിയാനിസമുദായം വക മണ്ട്റൊത്തുരുത്തു മുതലായ മുതൽകാര്യങ്ങൾ ഇംഗ്ലീഷ് മിഷ്യനറിമാരുടെ കൈവശം ഇരിക്കുന്നതു സുറിയാനിക്കു തിരിച്ചു കിട്ടുവാനുള്ള ന്യായങ്ങളിൽ ഏതാനുമെല്ലാം കാണിച്ചും തിരിച്ചുതരാത്ത പക്ഷം അന്യായപ്പെട്ടുമെന്നു പ്രസ്താവിച്ചും ഒരു നോട്ടീസ് അടുത്ത ആഴ്ചയിൽ മദ്രാസ് ചർച്ച്മിഷ്യൻ സമൂഹക്കാർക്കു അയക്കുന്നതിനു നിശ്ചയിച്ചിരിക്കുന്നു. വ്യവഹാരത്തിനു കൊതിയുണ്ടായിട്ടു ഇങ്ങനെ ഒന്നിനെ തൊടുക്കുന്നതല്ല. പിതാക്കന്മാരുടെ അവകാശത്തിനായി പോരാടിയ നാബോത്തിന്റെ ആത്മാവു ഇതിലും സമുദായത്തെ ഉത്സാഹിപ്പിക്കുന്നതാണ. നാം പോരാടുവാൻ പോകുന്നതു ആഹാബിനെപോലെയുള്ള ശക്തന്മാരോടാണ. എന്നാൽ ഇതിൽ ഒരു ഭേദമുണ്ടു. ആഹാബും നീതിയും സത്യവും ദൈവഭയവും ഇല്ലാത്ത ഒരു ക്രൂരൻ ആയിരുന്നു. നാം പോരാടുവാൻ പോകുന്നതു അങ്ങിനെയുള്ളവരൊടല്ല. ചർച്ചമിഷ്യൻ സമുദായത്തിന്റെ സിക്രട്ടറി ദൈവഭയവും നീതി പാലിക്കണമെന്നു ആഗ്രഹവുമുള്ള ഒരു വൈദികൻ ആകകൊണ്ടു സത്യം പ്രകാശിക്കുന്നതിനു അദ്ദേഹം വിരോധിയാകുമെന്നു വിചാരിച്ചുകൂടാ. എന്നാൽ ഞൺതാടിന്റെ വേഷം ധരിച്ച യസബെല്ലന്മാർ പരമാർത്ഥികളെ ഒഴിച്ചുകളവാൻ ശ്രമിച്ചേക്കാം. എങ്കിലും കരുണയുള്ള ദൈവത്തിന്റെ സഹായംകൊണ്ടു ആ വക വിരോധങ്ങൾ നീങ്ങുവാൻ പ്രയാസമില്ല. അതിനാൽ വ്യവഹാരവും അനർത്ഥവും കൂടാതെ സമാധാനത്തിൽ ഈ കാര്യം തീരുവാൻ തക്കവാറു ദൈവകൃപ ഉണ്ടാകുവാൻ വായനക്കാർ പ്രത്യേകം പ്രാർത്ഥിക്കണമെന്നു അപേക്ഷിക്കുന്നു.

❖ ❖ ❖

സ്വർഗ്ഗത്തിലെ വർത്തമാനങ്ങൾ—മലയാള മിത്രപത്രാധിപർ സ്വർഗ്ഗവാർത്തകൾ മനുഷ്യരെ അറിയിച്ച കൂട്ടത്തിൽ പരിശുദ്ധന്മാർ ഭൂമിയിലെ സംഭവങ്ങൾ എല്ലാം അറിയുന്നുണ്ടെന്നു സമ്മതിച്ചഭാഗംകൊണ്ടു പരിശുദ്ധന്മാരൊടുള്ള അപേക്ഷയെ നീതീകരിക്കാമെന്നു ഞങ്ങൾ പറഞ്ഞിരുന്നതിനു മിത്രം ഒരു സമാധാനം പറഞ്ഞിരിക്കുന്നതു വിചിത്രം തന്നെ. ഇംഗ്ലാണ്ടിൽ ഇരിക്കുന്ന ഹെവ്വാർഡ സായ്പു ഇടവകപ്പത്രിക പത്രാധിപരെ എഴുത്തു മൂലം അറിയുന്നുണ്ടു; അതുകൊണ്ടു അദ്ദേഹത്തോടു പ്രാർത്ഥിച്ചാൽ കേൾക്കുമൊ; ഇതുപോലെയാണ സ്വർഗ്ഗത്തിലെ പരിശുദ്ധന്മാർ ലോകവർത്തമാനങ്ങൾ അറിയുന്നതു, എന്നാണ മിത്രം പറയുന്ന യുക്തി. ഇതിൽനിന്നു ഒരു സംഗതി വെളിവാകുന്നു. പ്രാർത്ഥന അഭിമുഖമായി മാത്രമെ ചെയ്തുകൂടു എന്നാണ മിത്രാധിപരുടെ മതമെന്നു തോന്നുന്നു. ശ്ലീ. പൌലൂസ കോറിന്ത്യാക്കാരൊടും മററും പ്രാർത്ഥിച്ചതായി നാം കാണുന്നതു അവർക്കു എഴുതിയയച്ച എഴുത്തുകളിൽ ആയിരുന്നതിനാൽ, ഇംഗ്ലാണ്ടിൽ ഇരിക്കുന്ന ഹെവ്വാർഡസായ്പിനൊടു എഴുത്തുമൂലം പ്രാർത്ഥിച്ചാൽ ആ പ്രാർത്ഥന അവിടെ ചെല്ലുകയും അദ്ദേഹം ഞങ്ങൾക്കു വേണ്ടി പ്രാർത്ഥിക്കയും ചെയ്യുമെന്നുള്ളതിനു സംശയമില്ല. പരിശുദ്ധന്മാരുടെ അറിവും ഹെവ്വാർഡിന്റെ അറിവും തമ്മിൽ മിത്രം താരതമ്യപ്പെടുത്തിയിരിക്കുന്നതിൽ നിന്നു പരിശുദ്ധന്മാർക്കു ഭൂമിയിലെ വാർത്തകൾ ഒരുതരം എഴുത്തുകൾ മൂലം കിട്ടുന്നുണ്ടെന്നാണ വരുന്നതു. ഇവിടെനിന്നു സ്വർഗ്ഗത്തിലേക്കു അയക്കുന്ന എഴുത്തു കൊണ്ടുപോകുവാൻ അഞ്ചൽക്കാർ ഇല്ലെന്നു മിത്രം സംശയിക്കുന്നുണ്ടൊ. മിന്നൽകമ്പിയെക്കാൾ വേഗത്തിൽ എത്തുന്ന അഞ്ചലാണ സ്വർഗ്ഗവും ഭൂമിയും തമ്മിൽ നടക്കുന്നതു എന്നു മിത്രം ഇതുവരെ മനസ്സിലാക്കിയിട്ടില്ലെങ്കിൽ അതു മഹാ കഷ്ടംതന്നെ. സ്വർഗ്ഗത്തിലേക്കു നാം അയക്കുന്ന കത്തുകളാണ നമ്മുടെ പ്രാർത്ഥന. ദൈവം സർവ്വവ്യാപിയായിരുന്നിട്ടും തന്നൊടു ചെയ്യുന്ന പ്രാർത്ഥനകളെ തന്റെ സിംഹാസനത്തിൻ മുമ്പാകെ സമർപ്പിക്കുവാൻ ചില വാഹകന്മാരെ വച്ചിട്ടുണ്ടെന്നു വേദം നമ്മെ പഠിപ്പിക്കുന്നു. പരിശുദ്ധന്മാരുടെ പ്രാർത്ഥനകൾ അടങ്ങിയ ധൂപകലശങ്ങളെ ചില ദൈവദൂതന്മാർ കൊണ്ടുചെല്ലുന്നതായി വെളിപാടിലും മററും കാണുന്നസ്ഥിതിക്കു പ്രാർത്ഥന എന്ന എഴുത്തു കൊണ്ടുപോകുന്ന അഞ്ചൽക്കാരെ നാം കാണുന്നു. മിത്രം മുമ്പിൽ പറഞ്ഞ വാചകം താഴെ ഒരിക്കൽ കൂടെ പകർത്തുന്നു. "ഭൂമിയിൽ സംഭവിക്കുന്ന സംഗതിക

ൾ അവർ (പരിശുദ്ധന്മാർ) അറിയുന്നുണ്ടെന്നു സംശയമില്ല. അനുതാപപ്പെടുന്ന പാപികളുടെമേൽ സ്വർഗ്ഗത്തിൽ സന്തോഷമുണ്ടെന്നു പറഞ്ഞിരിക്കുന്നതിൽ നിന്നു ഭൂമിയിലെ സംഗതികൾ സ്വർഗ്ഗത്തിൽ അറിയുന്നുണ്ടെന്നും സ്വർഗ്ഗവാസികൾ അവയെക്കുറിച്ചു സംസാരിക്കയും സന്തോഷിക്കയും ചെയ്യുന്നുണ്ടെന്നും നമുക്കു വിചാരിക്കാം. എന്നാൽ അനുതാപം എന്നതു ഹൃദയത്തിന്റെ അഗാധത്തിൽ ഉത്ഭവിക്കുന്നതാണ. അതിനെ സ്വർഗ്ഗത്തിൽ എത്തിച്ചു പരിശുദ്ധന്മാരുടെ ഇടയിൽ അറിവു കൊടുക്കുവാൻ മിടുമിടുക്കന്മാരായ അഞ്ചലോട്ടക്കാർ ഉണ്ടെന്നു മിത്രം സമ്മതിക്കുന്നു. ആ അനുതാപത്തിന്റെ ക്രമത്തിൽ പരിശുദ്ധന്മാരെപ്പറ്റി ഒന്നു ധ്യാനിച്ചാൽ ആ ഭാഗം അഞ്ചൽക്കാർ ഇവിടെ ഏറ്റെടുത്തു പാസ്സുകളും, ഒരിക്കലും കൊണ്ടുപോകയില്ല, എന്നാണ മിത്രത്തിന്റെ വിചാരമെന്നു തോന്നുന്നു. ഈ യുക്തിയുടെ ബലാബലം വായനക്കാർക്കു താനെ ഗ്രാഹ്യമാകയാൽ ഞങ്ങൾ ഒന്നും പറയണമെന്നില്ല. പരിശുദ്ധന്മാർ സർവ്വശക്തന്മാരും സർവ്വവ്യാപികളും ആകാതെ നമ്മുടെ പ്രാർത്ഥനകൾ അവർക്കു അറിവാൻ പാടില്ലെന്നു മിത്രം പറയുന്നു. ഈ വിശേഷ ലക്ഷണങ്ങൾ ഒന്നും കൂടാതെ അനുതാപിയുടെ ഹൃദയത്തിലെ രഹസ്യങ്ങൾ അവർക്കു അറിവു കിട്ടുന്നുണ്ടു, പ്രാർത്ഥന മാത്രമെ അറിയാതെയുള്ളു. ആദ്യത്തെ സംഗതി ഏതുവിധത്തിൽ അറിയുമൊ ആ വിധത്തിൽ രണ്ടാമത്തേതും അറിയാമെന്നു നിർണ്ണയിപ്പാൻ വലിയ സാമർത്ഥ്യം വേണമെന്നു തോന്നുന്നില്ല. കക്ഷത്തിൽ ഇരിക്കുന്നതു കളയാതെ ഉത്തരത്തിൽ ഇരിക്കുന്നതു എടുക്കാനാണ മിത്രം ശ്രമിക്കുന്നതു. അതുമാത്രം ഫലിക്കുമെന്നു തോന്നുന്നില്ല.

❖ ❖ ❖

സ്കോട്ടലാണ്ടിലെ ബിഷോപ്പന്മാരിപ്പോൾ ആ സഭയിലും പ്രാചീന കർമ്മാചാരങ്ങൾ ആരംഭിച്ചിരിക്കുന്നു. ബാൺറാൽ എന്ന സ്ഥലത്തെ പാദ്രി തന്റെ ഇടവകയിൽ ഉപവാസത്തോടുകൂടിയ സക്രമെന്തു, പരിശുദ്ധന്മാരുടെ രൂപങ്ങൾ, കരിശു, മെഴുകുതിരി മുതലായവ ഏർപ്പെടുത്തിയിരിക്കുന്നു.

❖ ❖ ❖

ഡോലിങ്ങ് എന്നൊരു പ്രസിദ്ധനായ അംഗ്ലിയാ പാദ്രിയുടെ ശവസംസ്കാര വിവരണം ഇംഗ്ലീഷ പത്രങ്ങളിൽ വായിച്ചതിൽ ഇപ്പോഴുള്ള അംഗ്ലിയാക്കാർ അംഗ്ലിയാ മതത്തിലെ ശീശ്മക്കാർ ആണെന്നാണ തോന്നിപ്പോകുന്നതു. എന്തെന്നാൽ, ലണ്ടൻ, സ്റ്റെപ്നി എന്നീ രണ്ടു ഇടവക ബിഷോപ്പന്മാരും അനേകം പാദ്രിമാരുംകൂടി നടത്തിയ ആ ശുശ്രൂഷയിൽ മരിച്ചുപോയ പാദ്രിക്കുവേണ്ടി പ്രത്യേകം കുർബാനയും പ്രാർത്ഥനയും ഉണ്ടായിരുന്നു. "കർത്താവെ, നിത്യസ്വസ്ഥത ഇവനു നീ നൽകണമെ, നിത്യപ്രകാശം അവന്റെമേൽ ഉദിക്കണമെ," എന്നും മറ്റുമുള്ള പ്രാർത്ഥനകൾ ബിഷോപ്പന്മാരാണ ചൊല്ലിയതു. സ്ലീബാ പിടിച്ചുംകൊണ്ടു പട്ടണപ്രദക്ഷിണവും, ബിഷോപ്പന്മാർ കാപ്പ, മുടി, മുതലായവ ധരിച്ചുംകൊണ്ട ശുശ്രൂഷ നടത്തിയതും പത്രങ്ങളിൽ വിവരിച്ചുകാണുന്നു.

❖ ❖ ❖

നോമ്പു നോക്കുന്നതു വേദവിപരീതമാണെന്നാണ ആത്മോപകാരി പത്രാധിപർ അവർകൾ വേദപുസ്തകം വായിച്ചതിൽനിന്നു തീർച്ചപ്പെടുത്തിയതെന്നു കഴിഞ്ഞ പത്രികയിൽ ഞങ്ങൾ കാണിച്ചിരുന്നുവല്ലൊ. കോട്ടയത്തു സി. എം. എസ്. പാഠകശാലയിൽ വേദപുസ്തകത്തിൽ ഇവരെ പഠിച്ചപ്പോൾ ഇത്രയും ജ്ഞാനം അദ്ദേഹത്തിനുണ്ടായി. എന്നാൽ ഒക്സ്ഫോർഡ, കെംബ്രിഡ്ജ മുതലായ പാഠശാലകളിൽ പഠിച്ച ചില അംഗ്ലിയാ യോഗ്യന്മാർക്കു ഈ കാര്യത്തിൽ വേദത്തിൽ നിന്നു കിട്ടിയ അറിവു ഏതുതരമാണെന്നറിവാൻ ഈയിടെ ഉണ്ടായ ഒരു സംഗതി പറയാം. ഏഴാം എഡ്വാർഡ ചക്രവർത്തിയുടെ കിരീടധാരണ പ്രമാണിച്ചു ഈ ജൂൺ ൨൭-നു വെള്ളിയാഴ്ച, ഒരു ഉത്സവദിവസമായി കൊണ്ടാടേണ്ടിയിരിക്കുന്നതിനാൽ അംഗ്ലിയാസഭയാൽ കല്പിക്കപ്പെട്ടിരിക്കുന്ന വെള്ളിയാഴ്ച ഉപവാസം ഈ ദിവസത്തെക്കു മോചിക്കണമെന്നു അനേകം ജനങ്ങൾ അപേക്ഷിച്ചതനുസരിച്ചു, ലണ്ടൻ, ഓക്സ്ഫൊർഡ, സാലീസബെറി, എക്സറ്ററി, റിപ്പൺ, ബ്രിസ്റ്റൽ, പാർസെസ്റ്റർ, ഇവലായി ഈ ഇടവകകളിലെ ബിഷോപ്പന്മാരും, യോർക്കിലെ ആർച്ചബിഷോപ്പും ൨൭-നു വെള്ളിയാഴ്ച മാംസഭോജനം അനുവദിച്ചിരിക്കുന്നതായി പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. വെള്ളിയാഴ്ച നോമ്പു എന്നൊരു ഏർപ്പാടു അംഗ്ലിയാസഭയിൽ ഉണ്ടെന്നു ഇതുകൊണ്ടുവരുന്നു. ലണ്ടൻ ബിഷോപ്പ മുതൽപേർ വെള്ളിയാഴ്ചതോറും തങ്ങളുടെ വയറിനെ "കെച്ചുവാർകെട്ടി" മുറുക്കിപ്പിടിക്കുന്ന മൂഢന്മാരാണെന്നു ഇതുകൊണ്ടു കാണാം.

മിൽവൊക്കിയിലെ അംഗ്ലിയാ ബിഷോപ്പ് ഈയ്യാണ്ട പെസഹാദിവസം മൈരൂ കൂദാശ ചെയ്കയും തൈലാഭിഷേകം തന്റെ ഇടവകയിൽ നടപ്പാക്കുകയും ചെയ്തിരിക്കുന്നു.

❖ ❖ ❖

മരിച്ചുപോയ ലണ്ടൻബിഷോപ്പ് കെറന്റെ കബറിന്മേൽ മാർബിൾകൊണ്ടുണ്ടാക്കപ്പെട്ട അദ്ദേഹത്തിന്റെ ഒരു രൂപം സ്ഥാപിക്കുന്നതിനു ഈയിടെ ഒരു യോഗം ഉണ്ടായി. അദ്ദേഹം കാപ്പായും മുടിയും ധരിച്ചും കയ്യിൽ സമാനവടി പിടിച്ചും ഇരിക്കുന്നതായിട്ടാണ രൂപം. അതു സ്ഥാപിച്ച ദിവസം നടത്തിയ ശുശ്രൂഷയിൽ അദ്ദേഹത്തിനു വേണ്ടിയും ആ ശവക്കോട്ടയിൽ അടക്കപ്പെട്ട എല്ലാ മരിച്ചുപോയവൎക്കു വേണ്ടിയും പ്രത്യേക പ്രാൎത്ഥനകൾ ഉണ്ടായിരുന്നു.

❖ ❖ ❖

ജൎമ്മനിയായിലെയും ഓസ്ത്രിയായിലെയു ചില പാഠകശാലകളിൽ അദ്ധ്യക്ഷന്മാരായ റോമ്മാ മതക്കാരായ ചില പണ്ഡിതന്മാരുടെ മതസംബന്ധങ്ങളായ അഭിപ്രായങ്ങൾ റോമ്മാ സഭയുടെ സാക്ഷാലുള്ള അഭിപ്രായങ്ങളിൽനിന്നു നാൾക്കുനാൾ ഭിന്നിച്ചുവരുന്നതായി ഒരു ഇംഗ്ലീഷ പത്രം പ്രസ്താവിക്കുന്നു. പാപ്പായുടെ തെറ്റില്ലായ്മയെപ്പറ്റി വത്തിക്കാൻ സുന്നഹദോസ ചെയ്തിരിക്കുന്ന തീൎച്ചയെ അവർ സമ്മതിക്കുന്നു. എങ്കിലും വേറൊരു സുന്നഹദോസിനാൽ ഈ ഉപദേശം പരിഷ്കരിക്കപ്പെടാവുന്നതാണെന്നുകൂടെ അവർ പറയുന്നുണ്ടത്രെ. ഷെൽ എന്ന പേരായ ഒരു പട്ടക്കാരൻ പാപ്പായുടെ സ്വാധിപത്യത്തെ താൻ സമ്മതിക്കുന്നു എന്നു ഏറ്റുപറയുന്നു എങ്കിലും "ആത്മീയ അധികാരവും ഭരണവും റോമ്മായിൽ സ്ഥാപിച്ചതു കാതോലിക്കാസഭക്കു വലിയ അപകടമായിത്തീൎന്നിട്ടുള്ളതും തിരുന്നതും നീതീകരിക്കപ്പെടുവാൻ പാടില്ലാത്ത സ്വയാധിപത്യം ഉണ്ടാക്കുന്നതും ആകുന്നു" എന്നു അഭിപ്രായപ്പെട്ടിരിക്കുന്നു. വിയന്നായിലെ ഒരു പണ്ഡിതനായ പ്രൊഫസർ എബെൎഹാൎഡ പറയുന്നതു. സഭയുടെ ദോഷോത്ഭവം ൮-ാം ബൊനിഫാസി പാപ്പായുടെ ഒരു ബൂളായിൽ നിന്നാണുണ്ടായതു. ആ ബൂള കാതോലിക്കാ സഭയുടെ ആന്തരത്തിനും സത്യത്തിനും എതിരായിട്ടുള്ളതത്രെ. അതുമുതൽ പാപ്പാമാർ കാതോലിക്കാ മേൽപ്പട്ടക്കാരായിട്ടല്ല, ലൌകിക ചക്രവൎത്തികളായിട്ടത്രെ തീൎന്നതു". റോമ്മാസഭയിൽനിന്നുംകൊണ്ടു ഈ വിധം അഭിപ്രായങ്ങൾ പറയുന്നവർ മുപ്പതു വൎഷം മുമ്പായിരുന്നെങ്കിൽ ആവർ സഭയുടെ ശിക്ഷക്കു പാത്രീഭവിച്ചേനെ.

---

## പത്രവരി അടച്ചവരുടെ പേരുവിവരം.

| | | | രൂ. | ചം. | കാ. |
|---|---|---|---|---|---|
| കുഴുപ്പള്ളി | കൊച്ചിക്കൻ പുരവത്തു ചാക്കു | അവൎക്കൾ | ൪ | ൧൪ | ൦ |
| ,, | തെക്കേക്കര കുഞ്ഞിച്ചെറിയ്യ മത്തായി | ,, | ൪ | ൧൪ | ൦ |
| പാമ്പാക്കുട | കോനാട്ടു ഇട്ടൻ പിള്ള | ,, | ൨ | ൦ | ൦ |
| ,, | നെടുമ്പാമ്പാക്കുട പുത്തൻപുരയിൽ ഇത്താപ്പിരി | ,, | ൧ | ൧൪ | ൦ |
| ,, | മാറാക്കാട്ടു ചാക്കൊ | ,, | ൧ | ൧൪ | ൦ |
| ,, | ചുരാലിൽ ഇട്ടൻ | ,, | ൧ | ൧൪ | ൦ |
| ,, | നെടുമ്പാമ്പാക്കുട മത്തായി | ,, | ൧ | ൧൪ | ൦ |
| വടകര | പടിഞ്ഞാറെ മക്കൊസ | ,, | ൨ | ൦ | ൦ |
| കാക്കൂർ | തേവരുമടത്തിൽ ചാണ്ടി | ,, | ൨ | ൦ | ൦ |
| ,, | തോട്ടപറമ്പിൽ ചാക്കൊ | ,, | ൨ | ൧൪ | ൦ |
| ,, | കാട്ടുകുടിയിൽ വെവെലി | ,, | ൬ | ൬൪ | ൮ |
| ,, | മങ്ങലശെരിൽ ചെറിയ | ,, | ൩ | ൧൪ | ൦ |
| പാലക്കുഴ | കുഴിക്കലിൽ സ്കറിയാ | ,, | ൩ | ൧൪ | ൦ |
| ,, | ബ. പള്ളിയോഗം | | ൨ | ൦ | ൦ |
| തിരുവാങ്കുളം | പാലത്തുങ്കൽ കുഞ്ഞിച്ചെറിയ | ,, | ൧ | ൧൪ | ൦ |
| ,, | തയ്യക്കത്തു പൌലൂസുവപ്പീതു | ,, | ൧ | ൧൪ | ൦ |
| മാമ്മലശെരി | കിഴക്കുംകര മാത്തു വക്കി | ,, | ൧ | ൧൪ | ൦ |
| ,, | നടുവിലവീട്ടിൽ പുരവത്തുവക്കി | ,, | ൧ | ൧൪ | ൦ |
| ,, | ബ. പള്ളിയോഗത്തിൽനിന്നും | ,, | ൧ | ൧൪ | ൦ |

(തുടരും)